

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




Vol. 07 No. 55 THE ONLINE OFFICIAL NEWS BULLETIN 2024 December 26


SEASON OF THE EPIPHANY | ദനഹാകാലം

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 29<br>1st Sunday after the Feast of Nativity<br>1 | 30<br>5 | 31<br>1 | 1<br>Circumcision of our Lord<br>Comme. of St. Basil the Great, St. Gregory & All Saintly Fathers and Malpans. New Year Day (Reshatho)<br>8 | 2<br>1 | 3<br>Oath of Koonan Cross<br>61th Mem. of H.H. Baselios Geevarghese II Catholicos (Devalokam Catholicate Aramana)<br>Comme. of Mar Ahathalla Bava<br>5 | 4<br>1 |



# സഭാ ഭരണഘടന ശാശ്വത സമാധാനത്തിന് അനിവാര്യം: പരിശുദ്ധ കാതോലിക്കാ ബാവാ

കോട്ടയം: സഭാ ഭരണ സംവിധാനത്തിന് അടുക്കും ചിട്ടയും നിയമപരമായ പരിരക്ഷയും പ്രദാനം ചെയ്യുന്ന സഭാഭരണഘടന ഇരുപതാം നൂറ്റാണ്ടിൽ ഭാരതത്തിൽ ഉണ്ടായ നവോത്ഥാനത്തിന്റെ പ്രതിഫലനമാണന്ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ പ്രസ്താവിച്ചു. ദൈവോന്മുഖമായ സഭാദർശനത്തിലും ഉന്നതമായ ജനാധിപത്യബോധത്തിലും ഊന്നിയ സഭാ ഭരണഘടന എപ്പിസ്ക്കോപ്പസിയും ജനാധിപത്യവും സമഞ്ജസമായി സമന്വയിച്ച ഭരണ സംവിധാന ത്തിന്റ പ്രമാണരേഖയാണന്നും പരിശുദ്ധ ബാവാ ഓർമിപ്പിച്ചു. 2017 ജൂലായ് 3-ലെ സുപ്രീംകോടതി വിധിക്കും സഭാ ഭരണഘടനയ്ക്കും വിധേയമായി മലങ്കര സഭയിൽ സമാധാനം പുനസ്ഥാപിക്കുവാൻ സഭ എന്നും പ്രതിജ്ഞാബദ്ധമാണന്നും പരിശുദ്ധ കാതോലിക്കാ ബാവാ കൂട്ടി ചേർത്തു. കോട്ടയം എം.ഡി സെമിനാരിയിൽ ചേർന്ന മലങ്കര സഭാഭരണഘടന നവതിയാഘോഷം ഉദ്ഘാടനം ചെയ്യുകയാരുന്നു പരിശുദ്ധ കാതോലിക്കാ ബാവാ

രാവിലെ 7 മണിക്ക് പഴയ സെമിനാരിയിൽ നടന്ന വി. കുർബാനയ്ക്ക് പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ.യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ മുഖ്യ കാർമികത്വം വഹിച്ചു. 11 മണി മുതൽ കോട്ടയം മാർ എലിയാ കത്തീഡ്രലിൽ മലങ്കര സഭാഭരണഘടന അന്തഃസത്തയും ഊന്നലുകളും, ഭരണഘടനയും സുപ്രീം കോടതി വിധികളും എന്നീ വിഷയങ്ങളിൽ നടന്ന സെമിനാറുകളിൽ അഡ്വ. പോൾ കുറിയാക്കോസ്, അഡ്വ. മുഹമ്മദ് ഷാ എന്നിവർ പ്രബന്ധങ്ങൾ അവതരിപ്പിച്ചു. ഡോ. സക്കറിയാസ് മാർ അപ്രേം മെത്രാപ്പോലീത്താ, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ എന്നവർ മോഡറേറ്റർമാരായിരുന്നു. കോട്ടയം മാർ ഏലിയാ കത്തീഡ്രലിലെ ധൂപപ്രാർത്ഥനയ്ക്കു ശേഷം പരിശുദ്ധ കാതോലിക്കാ ബാവായേയും മെത്രാപ്പോലീത്തന്മാരേയും സഭാ മാനേജിംഗ് കമ്മറ്റിയംഗങ്ങളുടെ നേതൃത്വത്തിൽ മാർ ഏലിയാ കത്തീഡ്രലിനോട് ചേർന്നുള്ള എം.ഡി. സെമിനാരി അങ്കണത്തിൽ പ്രത്യേകം തയ്യാറാക്കിയിരിക്കുന്ന പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ നഗറിലേക്ക് ആനയിച്ചു. ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ മെത്രാപ്പോലീത്ത, വൈദീക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് ഓർത്തഡോക്സ് സെമിനാരി പ്രിൻസിപ്പൽ ഫാ. ഡോ. ജോൺ തോമസ്, അൽമായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം , മലങ്കര അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, ഫാ. ഡോ. വർഗീസ് വർഗീസ്, പ്രൊഫ. ജേക്കബ് കുര്യൻ ഓണാട്ട് എന്നിവർ പ്രസംഗിച്ചു. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ പ്രതിജ്ഞ ചൊല്ലിക്കൊടുത്തു. വൈദീക സെമിനാരിയും ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസികും സംയുക്തമായി അവതരിപ്പിക്കുന്ന ഗാനശുശ്രൂഷയും സഭാ ഭരണഘടനയുമായി ബന്ധപ്പെട്ട ചരിത്ര സംഭവങ്ങളുടെ എക്സിബിഷനും സമ്മേളന സ്ഥലത്ത് ക്രമീകരിച്ചിരുന്നു.

മലങ്കര സഭാ അൽമായ ട്രസ്റ്റിയായിരുന്ന യശ്ശ ശരീരനായ മുത്തൂറ്റ് എം.ജി. ജോർജിന്റെ ഉടമസ്ഥതയിൽ കൊടുങ്ങല്ലൂരിൽ ഉള്ള സ്ഥലം മാർത്തോമൻ സ്മൃതി ഹെറിറ്റേജ് സമുച്ചയം നിർമ്മിക്കുവാനായി അദ്ദേഹത്തിന്റെ അനന്തരാവകാശികൾ സഭയക്ക് കൈമാറിയതായി പരിശുദ്ധ കാതോലിക്കാ ബാവാ അറിയിച്ചു. 1934 ഡിസംബർ 26-ന് മലങ്കര അസോസിയേഷൻ ചേർന്ന അതേ സ്ഥലത്തു തന്നെയാണ് ഒൻപത് പതിറ്റാണ്ടുകൾക്കു ശേഷം നവതിയാഘോഷം നടന്നത് എന്ന പ്രത്യേകതയും സമ്മേളത്തിനുണ്ട്. മലയാളത്തിന്റെ ഇതിഹാസ എഴുത്തുകാരൻ എം.ടി. വാസുദേവൻ നായരുടെ ദേഹവിയോഗത്തിൽ ആദരാഞ്ജലികൾ അർപിച്ചാണ് യോഗം ആരംഭിച്ചത്. മലങ്കര അസോസിയേഷൻ സെക്രട്ടറി അഡ്വ ബിജു ഉമ്മൻ അനുശോചന പ്രമേയം അവതരിപ്പിച്ചു.

Published by Dr. Yuhanon Mar Diascoros Metropolitan on behalf of MOSC Media Department



# കാലാതിവർത്തിയായ കഥകളുടെ സ്രഷ്ടാവ്

**പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ**

എം. ടി. വാസുദേവൻ നായർ എന്ന അധ്യായം മലയാളത്തിന്റെ സാഹിത്യ ചരിത്രത്തിലെ ഏറ്റവും ഉജ്വലമായവയിലൊന്നാണ്. ഒരിക്കലും വായിച്ചുതീർക്കാനാകാത്തതുമാണ്. കാലത്തെ അതിജീവിച്ചുനില്കുന്ന അക്ഷരങ്ങളാണ് എം.ടി. യുടേത്. ഭാഷയുള്ളിടത്തോളം അവയ്ക്ക് മരണമില്ല.

വായനയെ ഇഷ്ടപ്പെടുന്ന ആരെയും എന്നപോലെ എം.ടി. എന്റെയും പ്രിയപ്പെട്ട എഴുത്തുകാരനായിരുന്നു. വള്ളുവനാട് എന്ന ഭൂമിക അദ്ദേഹത്തിന്റെ രചനകളിലൂടെയും കഥാപാത്രങ്ങളിലൂടെയും പരിചിതമായത് വളരെ വർഷങ്ങൾക്ക് മുമ്പാണ്. ഏകാകിയായ ഒരു യുവാവിന്റെ ആന്തരികസംഘർഷങ്ങൾ നിറഞ്ഞ അക്ഷരസമാഹാരങ്ങളായാണ് അവ അനുഭവപ്പെട്ടത്. പക്ഷേ എന്നെ അദ്ഭുതപ്പെടുത്തിയത് രണ്ടാമൂഴമായിരുന്നു. മഹാഭാരതത്തെ തന്റേതായ കണ്ണിലൂടെ കണ്ട് അദ്ദേഹം ഭീമനെ നായകസ്ഥാനത്തേക്കുയർത്തിയപ്പോൾ ആ പ്രതിഭയ്ക്ക് മുന്നിൽ പ്രണമിക്കാൻ തോന്നിയിട്ടുണ്ട്. എം.ടിയുടെ സൃഷ്ടികളിലൂടെ സഞ്ചരിക്കുമ്പോൾ അതിന്റെ ആത്മീയമായ തലങ്ങളിലേക്കാണ് മനസ്സ് പോകാറുള്ളത്.

കാലങ്ങളായി ആഗ്രഹിക്കുന്നതായിരുന്നു അദ്ദേഹവുമായുള്ള കൂടിക്കാഴ്ച. നവതി പിന്നിട്ടപ്പോൾ കോഴിക്കോട് അദ്ദേഹത്തിന്റെ വീട്ടിലെത്തി കണ്ടു. ബൈബിളും പേനയും സമ്മാനമായി കൊടുത്തു. എം.ടിയുടെ ഒരു ചെറുകഥയുടെ പേരുപോലെ 'ഒരു പിറന്നാളിന്റെ ഓർമയ്ക്ക്'

അന്ന് പ്രായത്തിന്റെ അവശതകളേതുമില്ലാതെയാണ് അദ്ദേഹം സംസാരിച്ചത്. ആത്മീയതയും സാഹിത്യവും മനുഷ്യരാശിയുടെ ഭാവിയുമെല്ലാം ഞങ്ങളുടെ സംഭാഷണത്തിൽ കടന്നുവന്നു. തൊണ്ണൂറാം വയസ്സിലും അദ്ദേഹം ലോകത്തിന്റെ ഏറ്റവും പുതിയ സ്പന്ദനങ്ങൾ പോലും അറിയുന്നുവെന്നത് അതിശയകരമായ കാഴ്ചയായിരുന്നു.

കാലാതിവർത്തിയായ കഥകളുടെ സ്രഷ്ടാവിന് ആദരാഞ്ജലി. അദ്ദേഹത്തിന്റെ ആത്മാവിനായി പ്രാർഥനകൾ.



**നിരണം വലിയ പള്ളിയുടെ വിശുദ്ധ മാമോദീസാ തൊട്ടിയിൽ ആലേഖനം ചെയ്ത പൗരാണിക കുരിശിന്റെ മാതൃകയിൽ, ഫാ. ജിജോ മത്തായി തടിയിൽ തീർത്ത കുരിശ് പരിശുദ്ധ കാതോലിക്കാ ബാവാ നമസ്കാരമേശയിൽ പ്രതിഷ്ഠിച്ചു. ഈ കുരിശിന്റെ മാതൃക മലങ്കരയിൽ അപൂർവ്വവും, നിരണം വലിയപള്ളിയിൽ മാത്രം കണ്ടെത്തിയതുമാണ്.**



**കോട്ടയം പഴയ സെമിനാരിയിൽ യെൽദോ പെരുന്നാൾ ശുശ്രൂഷകൾക്ക് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ മുഖ്യ കാർമികത്വം വഹിച്ചു.**




**പരുമല ആശുപത്രിയിലെ ക്രിസ്മസ് ദിനാഘോഷങ്ങളുടെ ഉദ്ഘാടനം പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ നിർവഹിച്ചു.**



**സഭാ ഭരണഘടനയുടെ നവതി ആഘോഷത്തോടനുബന്ധിച്ചാണ് കോട്ടയം ഓർത്തഡോക്സ് സെമിനാരിയുടെ ആഭിമുഖ്യത്തിൽ നടത്തിയ ചരിത്ര-ചിത്ര പ്രദർശനം പ. കാതോലിക്കാ ബാവ കാണുന്നു.**

# എഴുത്തുകളുടെ നമ്പർ ബുക്ക്

പ. ഗീവർഗീസ് മാർ ദീവന്നാസ്യോസ് വട്ടശ്ശേരിൽ



## മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ മലങ്കര

## എ. ഡി. 1926-നു കൊല്ലം 1101 മകരം 13-നു മുതലുള്ള ഡയറി.

184. പുലിക്കോട്ടിൽ ചുമ്മാരു മാത്തപ്പനു. പള്ളിക്കാര്യങ്ങൾക്കു പിന്നാലെ കല്പന അയച്ചുകൊള്ളാമെന്നും കണ്ണിന്റെ ശസ്ത്രക്രിയ വിജയകരമായി പര്യവസാനിച്ചു എന്നും മറ്റും. 102 ധനു 2-നു തിരുപ്പത്തൂർ മിഷൻ ആശുപത്രിയിൽ നിന്നും.

187. ആറ്റുമാലിൽ വറുഗീസു ശെമ്മാശന്. ... ബുധനാഴ്ച ഇവിടെനിന്നും മടങ്ങിപ്പോരുന്നതാണെന്നും മറ്റും. 102 ധനു 4-നു.

188. ... ജോസഫ് ശെമ്മാശനു. വർത്തമാനങ്ങൾക്കും മെക്സിക്കോ എഴുത്തു സ്പാനീഷ് ഭാഷയിൽ ആണെന്നും മറ്റും. 102 ധനു 5-നു തിരുപ്പത്തൂർ ആശുപത്രിയിൽ നിന്നും.

189. നിരണത്തു പള്ളിക്കാർക്ക്. കണ്ണിന്റെ ശസ്ത്രക്രിയ വിജയകരമായി പര്യവസാനിച്ചതിനെക്കുറിച്ചും, അവിടത്തെ പള്ളിമേട പണിയെക്കുറിച്ചും. 102 ധനു 6-നു തിരുപ്പത്തൂർ മിഷൻ ആശുപത്രിയിൽ നിന്നും.

190. ഇ. ജെ. ഫീലിപ്പോസു വക്കീലിനു. ഇന്നു മധുരയിൽ നിന്നും ... നേരിട്ടു പരുമലയ്ക്കു പോകുന്നതിനാൽ ജോൺ വക്കീൽ, ഫീലിപ്പോച്ചൻ നിങ്ങൾ ഇരുവരെയും പരുമല വച്ചു കാണണമെന്നാശിക്കുന്നു എന്നു. 102 ധനു 7-നു തിരുപ്പത്തൂർ ആശുപത്രിയിൽ നിന്നും.

**102 ധനു 7-നു ബുധനാഴ്ച രാവിലെ 8 മണിക്കു തിരുപ്പത്തൂരു ആശുപത്രിയിൽ നിന്നും കാർ മാർഗ്ഗം മധുരയിൽ എത്തുകയും, മധുരയിൽ നിന്നും അന്നു നാലര മണിക്കു മെയിൽ വണ്ടിക്കു കൊട്ടാരക്കരയിൽ എത്തുകയും ചെയ്തു. 8-നു വ്യാഴാഴ്ച രാവിലെ അഞ്ചര മണിക്കു ... വഴി 9-നു വെള്ളിയാഴ്ച ഉച്ചയ്ക്കു ഒരു മണിക്കു പരുമല സിമ്മനാരിയിൽ എത്തിച്ചേരുകയും ചെയ്തു.**

191. പൂതക്കുഴിയിൽ അബ്രഹാം കത്തനാർക്കു. ഇവിടെ എത്തിയ വിവരത്തിനും മറ്റും. 102 ധനു 13-നു പരുമല സിമ്മനാരിയിൽ നിന്നും.

192. പാറേട്ട് മാത്യൂസ് കത്തനാർക്കു. വർത്തമാനങ്ങൾക്കു. ടി തീയതി. ടി സ്ഥലം.

193. കൊച്ചുമെത്രാച്ചനു. വർത്തമാനങ്ങൾക്കും ഫീലിപ്പോസു ... പേരിൽ ഉള്ള വിധി നടത്തിനെക്കുറിച്ചും. 102 ധനു 15-നു പരുമല സിമ്മനാരിയിൽ നിന്നും.

194. മട്ടയ്ക്കൽ മല്പാനു. വർത്തമാനങ്ങൾക്കു.

195. കലയങ്കാട്ടിൽ തോമ്മസു കത്തനാർക്കു. ഇത്രടം വന്നുചേരണമെന്നു.

200. ചീരാമ്യാലിൽ ഗീവറുഗീസു കത്തനാർക്കു. വർത്തമാനങ്ങൾക്കു.

201. വർക്കിപ്പിള്ളയ്ക്കു. കേസുകൾ മുതലായ വർത്തമാനങ്ങൾക്കു. 102 ധനു 16-നു പരുമല സിമ്മനാരിയിൽ നിന്നും.

202. കെ. എം. മാമ്മൻ വക്കീലിനു. റ്റി. ജി. കോശി ശെമ്മാശന്റെ അപേക്ഷ ഇതു സഹിതം അയക്കുന്നുയെന്നും അതിനെപ്പറ്റി ആലോചിക്കേണ്ടതാണെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

203. എം. സി. മത്തായി വാദ്ധ്യാർക്ക്. ഗ്രാന്റ് സ്കൂൾ അദ്ധ്യാപകയോഗത്തിനു (എം.ജി.എം. ൽ വച്ചു നടത്തുന്ന) മംഗളമാശംസിച്ചു. 102 ധനു 19-നു പരുമല സിമ്മനാരിയിൽ നിന്നും.

205. മട്ടയ്ക്കൽ അലക്സന്ത്രയോസു കത്തനാർക്കു. വർത്തമാനങ്ങൾക്കും പുലിക്കോട്ടിൽ ശെമ്മാശന്റെ ... ചിലവുകളെപ്പറ്റിയും. 102 ധനു 21-നു പരുമല സിമ്മനാരിയിൽ നിന്നും.

206. പൂതക്കുഴിയിൽ അബ്രഹാം കത്തനാർക്കു. വർത്തമാനങ്ങൾക്കു. ടി തീയതി. ടി സ്ഥലം.

207. പാലപ്പിള്ളിൽ പൗലൂസ് കത്തനാർക്കും

208. ചീരാമ്യാലിൽ ഗീവറുഗീസ് കത്തനാർക്കും

209. മങ്കുഴിയിൽ മൂപ്പച്ചനും. വർത്തമാനങ്ങൾക്ക്. ധനു 21-നു പരുമല സിമ്മനാരിയിൽ നിന്നും.

211. കെ. സി. മാത്യു (ക്ലർക്ക്). കേസിനെക്കുറിച്ചു. ടി തീയതി. ടി സ്ഥലം.

212. ... പൗലൂസ് കത്തനാർക്ക്. സഭാ സംബന്ധമായ വർത്തമാനങ്ങൾ കണ്ണിന്റെ ശസ്ത്രക്രിയയെക്കുറിച്ചും മറ്റും. 102 ധനു 25-നു പരുമല സിമ്മനാരിയിൽ നിന്നും.

213. വഞ്ചിയിൽ ഫീലിപ്പോസു കത്തനാർക്കു. വർത്തമാനങ്ങൾക്കും സഭാമാസിക തുടങ്ങുന്നതിനെക്കുറിച്ചും.

214. ... സമരിക്കേസിനെക്കുറിച്ചു.

215. കളരിക്കൽ ചാണ്ടി അവരായ്ക്കു. മൂപ്പച്ചന്റെ മരണത്തിൽ അനുശോചിച്ചു.

216. നെടുവേലി കൊന്നയിൽ യോഹന്നാനു. മകന്റെ കല്യാണത്തിൽ മംഗളാശംസയും മറ്റു വർത്തമാനങ്ങളും. ടി തീയതി. ടി സ്ഥലം.

217. സി. പി. തരകനു. പ്രിയനെ, ഈ മാസം 19-നു അയച്ച എഴുത്തു കിട്ടി.

ചിലരുടെ അനാവശ്യ നിർബ്ബന്ധങ്ങൾക്കും ദുശാഠ്യങ്ങൾക്കും വഴിപ്പെടുകയി ല്ലെന്നല്ലാതെ നാമും നമുക്കുള്ളവരും നമ്മുടെ വി. സഭയുടെ ഭാവി നന്മയ്ക്കും, ക്ഷേമത്തിനും ഉതകുന്ന ഏതു സമാധാന ആലോചനയ്ക്കും ഒരുക്കമുള്ളവ രാണെന്നു നാം പ്രത്യേകം പറഞ്ഞറിയിക്കണമെന്നില്ലല്ലോ. ഈയിടെ കോത മംഗലത്തു പള്ളിയിൽ കൂടിയ യോഗനിശ്ചയങ്ങളെ കുറിച്ചു വിവരമായി നമുക്കു യാതൊരറിവും കിട്ടിയിട്ടില്ലെങ്കിലും നിരാശാജനകമായ യാതൊന്നും കേൾപ്പാൻ ഇടയാകാഞ്ഞതിൽ നമുക്കു വളരെ സന്തോഷമുണ്ട്. നിങ്ങൾ ഡെപ്യൂട്ടേ ഷൻകാർ മകരം 12-നും കുംഭം 15-നും ഇടയ്ക്കു ഇവിടെ എത്തുന്നപക്ഷം നാം ഇവിടെ ഉണ്ടായിരിക്കുന്നതാണ്. അതിനു ... ആലോചിച്ചിട്ടുമില്ല. കാരു ണ്യവാനായ ദൈവം നമ്മുടെ എല്ലാ ആലോചനകളെയും അഭിപ്രായങ്ങളെയും തന്റെ തിരുനാമ മഹത്വത്തിനും പ. സഭയുടെ മഹത്വത്തിനും ഉതകുന്നവയാ ക്കിത്തീർക്കുന്നതിനു വേണ്ടി ... നാം പ്രാർത്ഥിക്കുന്നു. സർവ്വശക്തനായ....

എന്നു 102 ധനു 22-നു പരുമല സിമ്മനാരിയിൽ നിന്നും.

218. കൊച്ചുമെത്രാച്ചനു. വർത്തമാനങ്ങൾക്കും സമാധാന ആലോചനയെ ക്കുറിച്ചും. ടി തീയതി. ടി സ്ഥലം.

219. പുന്നവേലി പള്ളിക്കാർക്കു. പ്രിയരെ, നിങ്ങൾ പള്ളിക്കാരും, വികാരി പയ്യമ്പിള്ളിൽ മൂപ്പച്ചനും നാം അയച്ചിരുന്ന കല്പന അനുസരിച്ചു ഇവിടെ നമ്മുടെ മുമ്പാകെ വന്നു ഇന്നലെയും ഇന്നുമായി ആ പള്ളി സംബന്ധമായ കാര്യങ്ങൾ ബോധിപ്പിക്കയും ഇന്നുവരെയുള്ള വരവുചിലവുകളുടെ കണക്കു കേട്ടു തിരട്ടാക്കി അതിൻപ്രകാരം ഒഴുമുറിയും വെയ്ക്കയും പുതിയ ചുമതല ക്കാരായി പെട്ടിസൂക്ഷിപ്പിനും, മുതൽപിടിക്കും, കണക്കിനും, താക്കോൽ സൂക്ഷി പ്പിനും ആളുകളെ തിരഞ്ഞെടുത്തു അവരെ ക്രമപ്രകാരം നിയമിക്കയും ചെയ്തി രിക്കുന്നതിനാൽ ഇനിയുമൊരു കല്പന നാം അയക്കുന്നതുവരെ താഴെ വിവ രിക്കുന്ന നിയമങ്ങൾ അനുസരിച്ചു നിങ്ങൾ നടന്നും നടത്തിച്ചുംകൊള്ളണം.

1. ഇന്നു മുതൽക്കു പള്ളിയുടെ മുതൽപിടിക്കാരനായി മാലമ്മാക്കൽ കുരു വിള ഈപ്പനെയും, രണ്ടു പ്രതി കണക്കെഴുത്തിനു കണക്കന്മാരായി ചെനറി ക്കാലുങ്കൽ കുര്യൻ വറുഗീസിനെയും, കാവുങ്കൽ ... തോമ്മായെയും, നാലുപൂട്ടു പെട്ടിയുടെ താക്കോൽക്കാരായി കല്ലമാരിക്കൽ കുരുവിള ഈപ്പനെയും, എടവ ട്ടാൽ കോരുള ചാക്കോയെയും തറക്കില്ലനറ ചെറിയതു പോത്തയെയും ആലു ങ്കൽ പടിഞ്ഞാറേതിൽ മാത്തുണ്ണി മത്തായിയെയും ടി നാലുപൂട്ടു പെട്ടിയുടെ സൂക്ഷിപ്പുകാരനായി കുറുള്ളതറ കുഞ്ചെറിയാ വറുഗീസിനെയും ഈ കല്പന മൂലം നാം നിയമിച്ചിരിക്കുന്നതിനാൽ അവർ അവരവർക്കുള്ള ചുമതലകളെ ഭംഗിയായും കൃത്യമായും നടത്തിക്കൊള്ളണം.

2. പള്ളിയുടെ നിത്യചിലവു, കേടുപോക്കൽ, ശമ്പളം മുതലായ ചിലവു കൾക്കായി 21 രൂപായിൽ കവിയാത്ത ഒരു സംഖ്യ മുതൽപിടിക്കാരന്റെ കൈ വശം വച്ചുകൊള്ളുന്നതിനു മുതൽപിടിക്കാരനു അവകാശമുണ്ടായിരിക്കുന്നതും ടി സംഖ്യയിൽ കൂടുതലായി വരുന്ന വരുമാനങ്ങൾ അപ്പഴപ്പോൾ നാലുപൂട്ടു പെട്ടിയിൽ വച്ചു സൂക്ഷിച്ചുകൊള്ളേണ്ടതുമാകുന്നു.

3. നാലുപൂട്ടു പെട്ടിയിൽ നൂറു രൂപായിൽ കൂടുതൽ ഇരുപ്പു വരുമ്പോൾ പലിശ നഷ്ടം വരാതിരിപ്പാൻ വേണ്ടി ഏതെങ്കിലും വിശ്വാസമുള്ള ബാങ്കിൽ നിക്ഷേപിച്ചു പെട്ടി സൂക്ഷിപ്പുകാരന്റെയും, മുതൽപിടിക്കാരന്റെയും പേരിൽ പ്രമാണം വാങ്ങി ടി പ്രമാണം നാലുപൂട്ടുപെട്ടിയിൽ സൂക്ഷിച്ചുകൊള്ളേണ്ടതു മാകുന്നു.

4. മുൻ വകുപ്പിൽ പറയുന്ന പ്രമാണം സംബന്ധിച്ചോ, കുടിശിക, പാട്ടം മുതലായ ഏതെങ്കിലും സംബന്ധിച്ചോ നമ്പരു (= കേസ് - എഡിറ്റർ) കൊടു ക്കേണ്ടി വന്നാൽ അതുകൾ മുതൽപിടിക്കാരനും പെട്ടിസൂക്ഷിപ്പുകാരനും കക്ഷിചേർന്നു കൊടുക്കേണ്ടതും അവർ ... നമ്മുടെ മുമ്പാകെ ബോധിപ്പിച്ചു നമ്മുടെ കല്പന അനുസരിച്ചു ചെയ്തുകൊള്ളേണ്ടതുമാകുന്നു. ...

6. 21 രൂപയിൽ കൂടുതൽ മുതൽപിടിക്കാരന്റെ കൈവശം ... കൂടുതൽ സംഖ്യ നാലുപൂട്ടു പെട്ടിയിൽ സൂക്ഷിക്കാത്തപക്ഷം വികാരി ... ആ വിവരം നമ്മെ അറിയിക്കേണ്ടതും ആകുന്നു. ... വേറെ മുതൽപിടിക്കാരനെ ഉടൻ തന്നെ നാം നിയമിച്ചു തരുന്നതുമാകുന്നു.

7. നാലുപൂട്ടു പെട്ടിയിൽ പണം ഇടുകയും പള്ളിയുടെ ആവശ്യത്തിലേക്കു അതിൽ നിന്നും പണം എടുക്കയോ ചെയ്യേണ്ടതിനു ആവശ്യപ്പെടുന്ന സമയം പെട്ടി സൂക്ഷിപ്പുകാരൻ പെട്ടി പള്ളിയോഗത്തു ഹാജരാക്കാതിരിക്കയോ താക്കോൽ സൂക്ഷിപ്പുകാർ അവരവരുടെ താക്കോലുകൾ ഹാജരാക്കാതിരി ക്കയോ ചെയ്യുന്നപക്ഷം വിവരം നമ്മെ അറിയിക്കേണ്ടതും ചുമതലാബോധമി ല്ലാതെ പ്രവർത്തിക്കുന്നവർക്കു പകരം വേറെ ചുമതലക്കാരെ നിയമിച്ചു തരു ന്നതുമാണ്.

8. ഇന്നേ ദിവസം നമ്മുടെ മുമ്പാകെ വച്ചു എഴുതിത്തീർത്തു തിരട്ടാക്കി നാം ഒപ്പും മുദ്രയും വച്ചിരിക്കുന്ന തിരട്ടിൽ വിവരിച്ചിരിക്കുന്ന കുടിശികക്കാ രിൽ നിന്നും പിരിയുവാനുള്ള പണത്തിൽ ചൊറിക്കാവുങ്കൽ കുഞ്ചെറിയയും, കല്ലമ്മാക്കൽ ഈപ്പനും, നമ്മുടെ മുമ്പാകെ കെട്ടിവെച്ച രൂപാ 22, ചക്രം 1/2 ഇന്നേദിവസം മുതൽപിടി കുരുവിള ഈപ്പനെ നാം തന്നെ ഏല്പിച്ചിരിക്കു ന്നതും ശേഷമുള്ള കുടിശികക്കാർ അവരിൽ നിന്നുള്ള കുടിശികകൾ മുഴു വനും വലിയ നോമ്പിനു മുമ്പായി തന്നെ അവർക്ക് കൊടുത്തു തീർക്കേണ്ടതും ...

220. കാതോലിക്കാ ബാവായ്ക്കു. വർത്തമാനങ്ങൾ, സഭയുടെ സമാധാന ആലോചനയെക്കുറിച്ചുള്ള വർത്തമാനങ്ങൾക്കു അവിടുത്തെ അഭിപ്രായങ്ങൾ അറിയിച്ചു തരുവാനും. 102 ധനു 28-നു പരുമല സിമ്മനാരിയിൽ നിന്നും.

221. ബഥനി മെത്രാച്ചനു. ടി കാര്യങ്ങൾ. ടി തീയതി.

222. മട്ടയ്ക്കൽ മല്പാനു. ... മകൻ ഈപ്പച്ചന്റെ കല്യാണത്തിനു മംഗളം ആശംസിച്ചും സെമിനാരി കാര്യങ്ങൾക്കും. ടി തീയതി. ടി സ്ഥലം.

223. ... ശെമ്മാശനു. വർത്തമാനങ്ങൾക്കു. ടി തീയതി. ടി സ്ഥലം.

224. പാറേട്ടു മാത്യൂസ് കത്തനാർക്കു. മനോരമ സ്ഥലത്തുള്ള കുഞ്ഞപ്പി യുടെമേൽ കേസു കൊടുക്കേണ്ടതിനെക്കുറിച്ചും സഭാകാര്യങ്ങളെക്കുറിച്ചും. 102 ധനു 26-നു പരുമല സിമ്മനാരിയിൽ നിന്നും.

225. മട്ടയ്ക്കൽ മല്പാനു. കേസുകളെക്കുറിച്ചും സഭയിൽ സമാധാന മുണ്ടാക്കുന്നതിനു സി. പി. തരകനു ... വരാനിരിക്കുന്നുയെന്നും, അതിനെക്കു റിച്ചുള്ള മറ്റു വർത്തമാനങ്ങളും. ടി തീയതി. ടി സ്ഥലം.

225. ബഥനി മെത്രാച്ചനു. കമ്പനിയിൽ നിന്നും കണ്ണാടികൾ വന്നുയെന്നും കൂടുതൽ കാഴ്ച അതുകൊണ്ടു ഉണ്ടെന്നും മറ്റും. 102 ധനു 27-നു പരുമല സിമ്മനാരിയിൽ നിന്നും.

226. മട്ടയ്ക്കൽ മല്പാനു. വർത്തമാനങ്ങൾ.

227. പാലപ്പിള്ളിൽ കത്തനാച്ചനു. ടി കാര്യങ്ങൾ.

228. മുറന്തൂക്കിൽ മാത്തു കത്തനാർക്കു. സമാധാന ആലോചനയെയും, ... നെയും കുറിച്ചും.

229. പാറേട്ടു മാത്യൂസ് കത്തനാർക്കു. കണ്ണാടി വന്നുയെന്നും കൂടുതൽ കാഴ്ചയുണ്ടെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

230. പുന്നവേലി പള്ളിക്കാർക്കു. പ്രിയരെ, ആ പള്ളിക്കു ഒരു മുതൽച്ചുമത ലക്കാരനെ തിരഞ്ഞെടുത്തു നിയമിക്കുന്നതിനു യോഗത്തിനു യോജിപ്പു കാണാ ത്തതിനാലും പള്ളിക്കു ഒരു മുതൽചുമതലക്കാരനുണ്ടായിരിക്കേണ്ടതു അത്യാ വശ്യമാകയാലും തൽക്കാലത്തേക്കു ഒരു മുതൽചുമതലക്കാരനായി കറു ഞ്ചെറെ വർഗീസിനെ നാം ... നിയമിക്കയും അതനുസരിച്ചു ഇപ്പോൾ ... ചെയ്യു ന്നതു. അധികം താമസിക്കാതെ തന്നെ യോഗം കൂടി യോജിപ്പായി ഒരാളിനെ തിരഞ്ഞെടുത്തു നമ്മെ അറിയിക്കയോ നിങ്ങൾ നമ്മുടെ അടുക്കൽ വന്നു നമ്മുടെ മുമ്പാകെ വച്ചു തിരഞ്ഞെടുക്കയോ ചെയ്യണമെന്നു ശട്ടംകെട്ടി അയ ച്ചിരുന്നപ്രകാരം ഒരുമയായിട്ടു നിങ്ങൾ ചെയ്തിട്ടുമില്ല. ഇങ്ങിനെ ... മുതൽകെ ട്ടുകാരനായ കുറുഞ്ചെറെ വറുഗീസിന്റെ മുൻ മുതൽകെട്ടുകാരനായിരുന്ന ചൊറികാവുങ്കൽ കുഞ്ചെറിയ, കണക്കനായ ചൊറിക്കാവുങ്കൽ വറുഗീസ്, ഇന്ന ലത്തെ കല്യാണക്കാരനായ പാലമ്പൊയ്കയിൽ കുര്യൻ കുഞ്ചെറിയ, പള്ളിക്കു കുടിശിഖ പണം കൊടുപ്പാനുള്ളവരെന്നു ഇവിടെ ഇപ്പോൾ വന്നിരുന്നവരിൽ ചിലർ നമ്മോടു ബോധിപ്പിച്ചിരിക്കുന്നവരായ കണ്ണന്താനത്തിൽ കുര്യൻ മാത്തു ടിയിൽ കുര്യൻ മാണി എന്നിവർ നിങ്ങൾ പള്ളിക്കാരായി വരുന്നവരുടെ കൂട്ട ത്തിൽ പ്രത്യേകം ഉണ്ടായിരിക്കണമെന്നും ആവശ്യപ്പെട്ട കണക്കുകൾ മുത ലായ റിക്കാർട്ടുകളും കൊണ്ടുപോരണമെന്നും ഓർമ്മപ്പെടുത്തിക്കൊള്ളുന്നു. ശേഷമൊക്കെയും നിങ്ങൾ ഇവിടെ വരുമ്പോൾ അറിയിച്ചുകൊള്ളാം. സർവ്വശ ക്തനായ ദൈവത്തിന്റെ ...

102 ധനു 27-നു പരുമല സിമ്മനാരിയിൽ നിന്നും.

231. തയ്യിൽ കുഞ്ഞിനു. വർത്തമാനങ്ങൾക്കും ... ക്കുറിച്ചും. 102 ധനു 28-നു പരുമല സിമ്മനാരിയിൽ നിന്നും.

232. പി. ഐ. ഈയപ്പനു. ഇട്ടി മാത്തുവിന്റെ മരണത്തെക്കുറിച്ചു അനു ശോചനം.

233. ഇലഞ്ഞിക്കൽ ... കുഞ്ഞുപാപ്പിക്കു. തോമസു കത്തനാരെക്കുറിച്ചും മറ്റും. ടി തീയതി. ടി സ്ഥലം.

234. ളാക്കൂർ പള്ളിക്കാർക്കു. യാതൊരു കുഴപ്പവും മറ്റും ഇല്ലാതിരുന്ന ആ പള്ളിയിൽ ഉടമ്പടി, പട്ടംകൊട മുതലായ കാരണങ്ങൾ പറഞ്ഞു തർക്കങ്ങൾ ഉണ്ടായിരിക്കുന്നതിൽ ഉടൻ പരിഹാരം ഉണ്ടാക്കുന്നതിനു ഈ കല്പന അയക്കുന്നു. ... ഒരു ശവമടക്കത്തിനു മുതൽക്കെട്ടിൽ കുഴിക്കാണം ഏല്പിച്ചിട്ടുണ്ടെന്നു മുതൽകെട്ടുകാരൻ നമ്മുടെ അടുക്കൽ വന്നു ബോധിപ്പിച്ചിരിക്കുന്നു. വരുന്ന ഞായറാഴ്ച നടത്തുവാനിരിക്കുന്ന കർമ്മങ്ങൾക്കുള്ള എല്ലാ പള്ളിവരുമാനങ്ങളും വാങ്ങിക്കാതെ കല്യാണങ്ങൾ നടത്തിക്കൊടുത്തു കൂടായെന്നു നാം വിരോധിക്കുന്നു. പള്ളിക്കാര്യങ്ങൾ ഉടൻ നമ്മുടെ കൊച്ചുമെത്രാച്ചന്റെ അടുക്കൽ ബോധിപ്പിച്ചു അദ്ദേഹത്തിന്റെ കല്പനപോലെ കേട്ടു നടന്നു കൊള്ളണം. സർവ്വശക്തനായ ...

എന്നു 102 ധനു 29-നു പരുമല സിമ്മനാരിയിൽ നിന്നും.

235. തേവറുവേലിൽ യൗസേപ്പു ശെമ്മാശനു. ആറാട്ടുപുഴക്കാരൻ കോട്ടയം കോളജിൽ പഠിക്കുന്ന ജോർജു ശെമ്മാശനെ എം. ഡി. ബോർഡിംഗിൽ താമസിപ്പിച്ചു കാണ്മാൻ ആഗ്രഹിക്കുന്നുയെന്നു. 102 മകരം 2-നു പരുമല സിമ്മനാരിയിൽ നിന്നും.

236. ജോൺ വക്കീലിനു. ഡപ്യൂട്ടേഷൻകാർ വരുന്ന അവസരത്തിൽ വക്കീലും മറ്റും വരുമെന്നറിയുന്നതിൽ സന്തോഷിക്കുന്നുവെന്നും, പാത്രിയർക്കീസിനു വക്കീൽ അയച്ച എഴുത്തിന്റെ പകർപ്പു അയച്ചതു കിട്ടിയില്ലെന്നും ഉടൻ അയക്കണമെന്നും മറ്റും.

102 മകരം 2-നു പരുമല സിമ്മനാരിയിൽ നിന്നും.

237. എരട്ടവനാൽ ഉണ്ണൂട്ടി മാത്യുവിനു (അമയന്നൂർ). മകൻ ശെമ്മാശന്റെ കല്യാണത്തിനു മംഗളാശംസ. ടി തീയതി. ടി സ്ഥലം.

238. കലയങ്കാട്ടിൽ തോമ്മസു കത്തനാർക്കു. നേത്രവേലി നിലത്തോടു ചേർന്നു നമ്മുടെ പേരിൽ പതിപ്പിച്ച കുറച്ചു നിലത്തിൽ തന്റെ ജ്യേഷ്ഠന്റെ മകൻ ഉപദ്രവങ്ങൾ ചെയ്യുന്നുയെന്നു നമ്മുടെ നിലത്തിന്റെ പാട്ടക്കാരനിൽ നിന്നും അറിയുന്നു. അതിനെ വിരോധിക്കണമെന്നു. 102 മകരം 4-നു പരുമല സിമ്മനാരിയിൽ നിന്നും.

239. വിലനിലത്തു മത്തായി കത്തനാർക്കു. ഒരു കുട്ടിയുടെ ജനനതീയതി സംബന്ധിച്ചു താൻ കൊടുത്ത മാമോദീസാ സർട്ടിഫിക്കറ്റു വ്യാജമായിട്ടുള്ളതെന്നും മറ്റും വിവരിച്ചു ഇംഗ്ലീഷ് സ്കൂൾ ഇൻസ്പെക്ടർ നമ്മുടെ പേർക്കയച്ചിരിക്കുന്ന എഴുത്തിന്റെ പകർപ്പു ഇതു സഹിതം അയക്കുന്നു. തനിക്കു ഈ കാര്യത്തിൽ പറവാനുള്ള മറുപടി ഉടൻ അറിയിച്ചുതരണമെന്നു. ടി തീയതി. ടി സ്ഥലം.

240. ... മത്തായി കത്തനാർക്കു. ഡപ്യൂട്ടേഷൻകാർ വരുന്ന അവസരത്തിൽ നാം ഇവിടെ തന്നെയുണ്ടായിരിക്കുമെന്ന്. 102 മകരം 4-നു പരുമല സിമ്മനാരിയിൽ നിന്നും.

241. ... സഭാ സംബന്ധമായ വർത്തമാനങ്ങൾക്കു. ടി തീയതി. ടി സ്ഥലം.

242. ... അബ്രഹാം കത്തനാർക്കു. വർത്തമാനങ്ങൾക്കു. ടി തീയതി. ടി സ്ഥലം.

243. മട്ടയ്ക്കൽ മല്പാനു. ഡപ്യൂട്ടേഷൻകാർ വരുന്നതിനെക്കുറിച്ചും ... 102 മകരം 5-നു പരുമല സിമ്മനാരിയിൽ നിന്നും.

244. ജോൺ വക്കീലിനു. ടി സംഗതികളെക്കുറിച്ചു.

245. ചീരാമ്യാലിൽ ഗീവറുഗീസ് കത്തനാർക്കു. സമരി ആലോചനയ്ക്കായി ഡപ്യൂട്ടേഷൻകാർ വരുന്നതിനെക്കുറിച്ചു. ടി തീയതി. ടി സ്ഥലം.

246. പി. പി. തൊമ്മൻ മാസ്റ്റർക്കു. ടി കാര്യങ്ങൾ.

247. പാറേട്ട് മാത്യൂസ് കത്തനാർക്കു. ... സമാധാന ആലോചനകൾക്കു ഡെപ്യൂട്ടേഷൻ വരുന്നുയെന്നും മറ്റും. ടി തീയതി.

248. ടി. എം. ചാണ്ടിക്കു. അയച്ചുതന്ന സിമ്മനാരി കണക്കുകൾ കിട്ടിയെന്നും മറ്റും. ടി തീയതി.

249. മാവേലിക്കര ഇംഗ്ലീഷ് സ്കൂൾ ഹെഡ്മാസ്റ്റർ സി. എ. ഫിലിപ്പിന്. സ്കൂൾ പണിയെക്കുറിച്ചും മറ്റും. 102 മകരം 5-നു പരുമല സിമ്മനാരിയിൽ നിന്നും.

250. കലയങ്കാട്ടിൽ തോമ്മസു കത്തനാർക്കു. മേൽ 238-ാം നമ്പ്ര കല്പനയിലെ കാര്യം തന്നെ. ടി തീയതി. ടി സ്ഥലം.

251. പാലപ്പിള്ളിൽ പൗലൂസ് കത്തനാർക്കു. ഡെപ്യൂട്ടേഷൻകാരുടെ വരവ്, ശീമയിൽ കൂടുന്നതിനു നിശ്ചയിച്ചിരിക്കുന്ന പാത്രിയർക്കീസിന്റെ യോഗം മുതലായതുകൾ. 102 മകരം 8-നു പരുമല സിമ്മനാരിയിൽ നിന്നും.

252. ബഥനി മെത്രാച്ചനു. ടി വർത്തമാനങ്ങൾ. ടി തീയതി.

253. ജോൺ വക്കീലിനു. പാത്രിയർക്കീസിന് അയച്ച എഴുത്തിന്റെ പകർപ്പു കിട്ടിയെന്നും മറ്റും.

254. സി. പി. തരകനു. ഇങ്ങോട്ടു ഡെപ്യൂട്ടേഷൻ വരുന്നതിൽ സന്തോഷിച്ചു.

255. വാരിക്കാട്ടു അബ്രഹാമിന്. എം.ഡി. സിമ്മനാരി വക കുഞ്ചേലിയുടെ പാർപ്പുസ്ഥലത്തെക്കുറിച്ചു. ടി തീയതി. ടി സ്ഥലം.

256. ബഥനി അലക്സിയോസ് കത്തനാർക്കു. ഡെപ്യൂട്ടേഷൻ സംബന്ധിച്ചു ബഥനി മെത്രാച്ചൻ വരുന്നതിനെപ്പറ്റിയും മറ്റും. ടി തീയതി. ടി സ്ഥലം.

257. മട്ടയ്ക്കൽ മല്പാനു. ഡെപ്യൂട്ടേഷൻ കാര്യങ്ങൾ. 102 മകരം 9-നു പരുമല.

258. എം. പി. പത്രോസു കത്തനാർക്കു. ടി കാര്യങ്ങൾ. ടി തീയതി. ടി സ്ഥലം.

259. ചെറിയമഠത്തിൽ സ്കറിയാ മല്പാനു. ഡെപ്യൂട്ടേഷൻ വരുന്നതിനെ സംബന്ധിച്ചും മറ്റും. 102 മകരം 9-നു പരുമല സിമ്മനാരിയിൽ നിന്നും.

262. കാതോലിക്കാ ബാവായ്ക്കു. ഡെപ്യൂട്ടേഷൻ കാര്യങ്ങളും ... പത്തനാപുരം ശെമ്മാശനു കത്തനാരുപട്ടം കൊടുക്കുന്നതിനെക്കുറിച്ചും മറ്റും.

102 മകരം 11-നു പരുമല സിമ്മനാരിയിൽ നിന്നും.

263. കാതോലിക്കാ ബാവായ്ക്കു. ഡെപ്യൂട്ടേഷൻകാർ വന്നു യോഗം കൂടി തീരുമാനിച്ച സംഗതികൾക്കു. 102 മകരം 5-നു പരുമല സിമ്മനാരിയിൽ നിന്നും.

264. കൊച്ചുമെത്രാച്ചനു. ടി കാര്യം.

265. ബഥനി മെത്രാച്ചനു. ടി കാര്യം.

266. പാലപ്പിള്ളിൽ പൗലൂസ് കത്തനാർക്കു. ടി കാര്യം.

267. ചീരാമ്യാലിൽ ഗീവറുഗീസു കത്തനാർക്കു. ടി കാര്യം. ടി തീയതി. ടി സ്ഥലം.

268. വിലനിലത്തു മത്തായി കത്തനാർക്കു. ഒരു കുട്ടിയുടെ ജനനസർട്ടിഫിക്കറ്റു താൻ പിശകായി കൊടുത്തതിനെ സംബന്ധിച്ചു ഇംഗ്ലീഷ് സ്കൂൾ ഇൻസ്പെക്ടർ നമ്മുടെ പേർക്കു എഴുതിയിരുന്നതിന്റെ പകർപ്പും നമ്മുടെ കല്പനയും തന്റെ പേർക്കയച്ചിരുന്നതിനു സമാധാനം പറയാതിരുന്നതുകൊണ്ടു ഉടൻ ഇത്രടം വരണമെന്നു.

102 മകരം 15-നു പരുമല സിമ്മനാരിയിൽ നിന്നും.

269. മുള്ളനിക്കാടു പള്ളിക്കാർക്കു. കഴിഞ്ഞ തുലാം 29-നു നിങ്ങൾ യോഗം കൂടി നമ്മുടെ പേർക്കെഴുതിയതായ അപേക്ഷ ഇപ്പോൾ നിങ്ങൾ തിരഞ്ഞെടുത്തിട്ടുള്ള പള്ളിക്കണക്കനായ കുറുങ്ങാട്ടു യോഹന്നാൻ പീലിപ്പോസ് ഇന്നു നമ്മുടെ അടുക്കൽ കൊണ്ടുവന്നു തന്നു. നിങ്ങളുടെ അപേക്ഷപ്രകാരം വഞ്ചികപ്പാറെ പീലിപ്പോസ് ചെറിയാനെ മുതൽകെട്ടുകാരനായും കുറുങ്ങാട്ടു യോഹന്നാൻ ഫീലിപ്പോസിനെ കണക്കനായും ഈ കല്പന മൂലം നാം സ്ഥിരപ്പെടുത്തി നിയമിച്ചിരിക്കുന്നതിനാൽ ഇനിയൊരു കല്പന അയക്കുന്നതു വരെ ഇവരെക്കൊണ്ടു ഇവരുടെ ചുമതലകൾ കൃത്യമായും ഭംഗിയായും നടത്തിച്ചുകൊള്ളുകയും മുൻ ചുമതലക്കാർ പണം, കണക്കു മുതലായവ പുതിയ ചുമതലക്കാരെ ഏല്പിച്ചു അവരുടെ ചുമതല ഒഴിഞ്ഞുകൊള്ളുകയും വേണം. ഇപ്പോൾ മുളമൂട്ടിൽ തോമസു കത്തനാരാണല്ലോ ആ പള്ളി നടത്തിവരുന്നതു. ... ഈശോ കത്തനാരെക്കൂടെ ആ പള്ളി നടത്തുന്നതിനു നിയമിക്കണമെന്നുള്ള നിങ്ങളുടെ അപേക്ഷപ്രകാരം ടി ഈശോ കത്തനാരെക്കൂടി ആ പള്ളി നടത്തുന്നതിനു നിയമിക്കുന്നതിനാൽ ... കൊണ്ടു നടത്തിച്ചുകൊള്ളണം. ... തോമസ് ശെമ്മാശനും ഒരു വീതം ... വീതിച്ചു എടുത്തുകൊള്ളേണ്ടതുമാകുന്നു. ശേഷം കാര്യങ്ങൾക്കു പിന്നാലെ നാം കല്പന അയക്കുന്നതാണ്.

എന്നു 102 മകരം 16-നു പരുമല സിമ്മനാരിയിൽ നിന്നും.

(തുടരും)

**സമ്പാദകൻ: ജോയ്സ് തോട്ടയ്ക്കാട്**

ലേഖനം

# സത്യം ജയിച്ചു: മിഥ്യ തകർന്നു



## ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറസ് മെത്രാപ്പോലീത്താ

മലങ്കരസഭയിലെ തർക്കം അവസാനിപ്പിച്ചുകൊണ്ട്, വ്യക്തമായ നിർദ്ദേശങ്ങൾ അടങ്ങിയ അന്തിമ വിധിതീർപ്പ് സുപ്രീംകോടതി നൽകിയിട്ട് അഞ്ച് വർഷം പിന്നിട്ടിരിക്കുന്നു. എന്നാൽ മലങ്കര സഭയിലെ എല്ലാ ദേവാലയങ്ങളിലും കോടതിവിധിയുടെ നടത്തിപ്പ് ഇനിയും പൂർത്തിയായിട്ടില്ല. നുറ്റിനാല്പതിലധികം വർഷം പഴക്കമുള്ള സമുദായ കേസിന്റെ അന്ത്യം കുറിച്ചുകൊണ്ട് ഭാരതത്തിന്റെ പരമോന്നത നീതിപീഠം നൽകിയിരിക്കുന്ന വിധിന്യായങ്ങളുടെ നടത്തിപ്പിന് അതിന്റേതായ കാലതാമസം ഉണ്ടാകുമെന്നത് വിസ്മരിച്ചു കൂടാ. വിധി നടത്തിപ്പ് പൂർത്തിയാക്കി സഭയിൽ ഐക്യവും സമാധാനവും ഉണ്ടാക്കുന്ന പ്രക്രിയയുമായി മുന്നോട്ട് പോകുമ്പോൾ വിശ്വാസികളുടെ ഇടയിൽ ആശങ്കകളും ആശയകുഴപ്പങ്ങളും സൃഷ്ടിക്കുവാൻ പല തരത്തിലുള്ള ശ്രമങ്ങൾ ചില പ്രത്യേക കേന്ദ്രങ്ങളിൽനിന്ന് ഉണ്ടാകുന്നുവെന്നത് സങ്കടകരമായ യാഥാർത്ഥ്യമാണ്. കോടതി വിധി ഉണ്ടായ സമയം മുതൽ (2017 ജൂലൈ 3) വ്യാജവാർത്തകൾ സൃഷ്ടിച്ചും വിശ്വാസികളുടെ ഇടയിൽ ആശയക്കുഴപ്പം ഉണ്ടാകത്തക്കരീതിയിൽ പുതിയ പുതിയ വ്യഖ്യാനങ്ങൾ രൂപപ്പെടുത്തിയും വിധിനടത്തിപ്പിനെതിരെ ആൾക്കൂട്ടം ഇറക്കിയും വിധി നടപ്പാക്കേണ്ട സർക്കാരിനെ വിവിധ മാർഗ്ഗങ്ങളിലൂടെ സ്വാധീനിച്ചും ശാശ്വത സമാധാന കാംക്ഷികളെന്ന നിലയിൽ വിഷയ ഗൗരവമറിയാത്ത നിർദ്ദോഷികളെ രംഗത്തിറക്കിയും സഭയിൽ തുടർച്ചയായി പ്രശ്നങ്ങൾ സൃഷ്ടിക്കുന്ന രീതികളാണ് ഉണ്ടായിക്കൊണ്ടിരിക്കുന്നത്. ഇങ്ങനെയുള്ളവയോട് ദൈവാശ്രയത്തിലും ക്രിയാത്മകമായും പ്രതികരിക്കുകയല്ലാതെ കെണികളിൽ വീഴുവാൻ മലങ്കരസഭയ്ക്ക് ഇനിയും ഇടയാകരുതെന്നാണ് പ്രാർത്ഥന. ഇവിടെ താഴെ ഉന്നയിക്കപ്പെട്ടിരിക്കുന്ന വിഷയങ്ങൾ ഇതിനോടകം പല പ്രാവശ്യം പല മാധ്യമങ്ങളിലൂടെ പ്രസിദ്ധീകരിക്കപ്പെട്ടവയാണെങ്കിലും വീണ്ടും നമ്മുടെ മുമ്പാകെ അവ ചോദ്യങ്ങളായി വരുന്നതുകൊണ്ട് വിശ്വാസികളുടെ അറിവിനു വേണ്ടി അവയുടെ സംക്ഷിപ്ത രൂപം പുനഃപ്രസിദ്ധീകരിക്കുകയാണ്.

### 1. മലങ്കര സഭയിലെ ഇപ്പോഴത്തെ തർക്കവിഷയങ്ങൾ എന്താണ്?

യഥാർത്ഥത്തിൽ ഇപ്പോൾ പുതിയ തർക്കവിഷയങ്ങൾ ഒന്നുംതന്നെയില്ല. ഇപ്പോൾ ആവർത്തിച്ചുകൊണ്ടിരിക്കുന്ന വിഷയങ്ങളെല്ലാംതന്നെ കാലങ്ങളായി ഉന്നയിക്കപ്പെട്ടിട്ടുള്ളതും പരിഹാരത്തിനുവേണ്ടി ധാരാളം ചർച്ചകൾ നടത്തിയിട്ടുള്ളതും തീർപ്പുകൾ ഉണ്ടാകാതെ വന്നപ്പോൾ രണ്ടു കക്ഷികളുടെ ഭാഗത്തുനിന്നും (അതായത് മലങ്കര സഭയിലെ രണ്ട് കക്ഷികൾ) നീതിന്യായ കോടതികളെ സമീപിച്ചിട്ടുള്ളതും നീതിന്യായ കോടതികൾ യഥാസമയങ്ങളിൽ വിധിന്യായങ്ങൾ പുറപ്പെടുവിച്ചിട്ടുള്ളതുമാണ്. 2017 ജൂലൈ 3-ന് ഉണ്ടായ സുപ്രീംകോടതി വിധി തർക്കവിഷയങ്ങൾക്കെല്ലാം വ്യക്തമായ മറുപടി നൽകിയാണ് അവസാനിപ്പിച്ചിരിക്കുന്നത്.

അതുതന്നെ പാത്രിയർക്കീസ് വിഭാഗം സുപ്രീംകോടതിയിൽ സമർപ്പിച്ച കേസിന്റെ വിധിയുമാണ്. വാദസമയത്ത്, തർക്കങ്ങൾ പരസ്പരം ചർച്ച ചെയ്ത് പരിഹരിച്ചുകൂടെ എന്ന് കോടതി ആരാഞ്ഞപ്പോൾ ഓർത്തഡോക്സ് വിഭാഗം അതിന് സമ്മതിച്ചുവെങ്കിലും കോടതിയോട് പരിപൂർണ്ണ വിശ്വാസമുള്ളതിനാൽ ചർച്ച വേണ്ട, വാദിച്ച് ലഭിക്കുന്ന വിധി അനുസരിച്ചുകൊള്ളാം എന്ന് പാത്രിയർക്കീസ് വിഭാഗം കോടതിയിൽ ബോധിപ്പിച്ചതാണ്. വിധി വന്നു കഴിഞ്ഞപ്പോൾ അവർ തന്നെ അതിന്മേൽ പുനഃപരിശോധനാ ഹർജിയും ക്ലാരിഫിക്കേഷൻ ഹർജിയും ഉൾപ്പെടെ നിയമപരമായി ചെയ്യുവാൻ അനുവാദമുള്ള എല്ലാ വഴികളും തേടിക്കൊണ്ട് കോടതിയെ സമീപിച്ചെങ്കിലും കോടതി 2017 ജൂലൈ 3-ലെ വിധിന്യായം ആവർത്തിച്ച് ഉറപ്പിക്കുകയാണ് ചെയ്തിരിക്കുന്നത്. വിധിന്യായത്തിൽ പറഞ്ഞിരിക്കുന്ന കാര്യങ്ങൾ സമയബന്ധിതമായി നടപ്പിലാക്കുവാൻ കേരള സർക്കാർ ശ്രദ്ധിച്ചിരുന്നുവെങ്കിൽ മലങ്കരസഭയിലെ കക്ഷിവഴക്ക് എന്നന്നേക്കുമായി അവസാനിക്കുകയും സഭയിൽ ശാശ്വത സമാധാനവും ഐക്യവും ഉണ്ടാകുകയും ചെയ്യുമായിരുന്നു.

### 2. സുപ്രീംകോടതി വിധി ഓർത്തഡോക്സ് വിഭാഗത്തിന് അനുകൂലമല്ലേ?

സുപ്രീംകോടതി വിധി ഓർത്തഡോക്സ് വിഭാഗത്തിന് അനുകൂലമല്ലേ എന്ന ചോദ്യത്തിന് പ്രസക്തിയില്ല. ഓർത്തഡോക്സ് എന്നത് മലങ്കര സഭയിലെ രണ്ട് വിഭാഗങ്ങൾക്കുമുള്ള നാമമാണ്. യാക്കോബായ എന്നത് സഭയെ പിശകായി വിളിക്കുന്ന നാമവുമാണ്. 2002-ൽ പാത്രിയർക്കീസ് വിഭാഗം പുതിയ സൊസൈറ്റി ഭരണഘടന ഉണ്ടാക്കിയപ്പോൾ പിശകായി വിളിക്കുന്ന യാക്കോബായ എന്ന നാമം സ്വയം ഏറ്റെടുത്തു എന്നേയുള്ളു. 2017 ജൂലൈ 3-ലെ സുപ്രീംകോടതി വിധി അത് റദ്ദാക്കുകയും ചെയ്തിട്ടുണ്ട്. ആകയാൽ സുപ്രീംകോടതി വിധി നിയമം അനുസരിക്കുന്നവർക്ക് ഐക്യത്തോടും ശാശ്വത സമാധാനത്തോടും ഒന്നായി പോകാനുള്ള രാജ്യനിയമമായി സ്വീകരിക്കുന്നതാണ് ഉചിതം. സഭ ഒന്നായിരിക്കണമെന്ന പുരാതന ക്രൈസ്തവ ദൈവശാസ്ത്രം കോടതി അസന്ദിഗ്ധമായി ഉറപ്പിച്ചിരിക്കുന്നതിനാൽ സുപ്രീംകോടതി വിധി സഭയിലെ ഏതെങ്കിലും ഒരു വിഭാഗത്തിന് അനുകൂലമെന്നോ പ്രതികൂലമെന്നോ പറയുന്നത് ഉചിതം അല്ലാത്തതാകുന്നു. ഇതു തന്നെയാണ് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രായോഗിക നയവും.

### 3. കോടതിവിധിയിൽ ജയിച്ച വിഭാഗം തോറ്റ വിഭാഗത്തോട് വിട്ടുവീഴ്ച്ച ചെയ്യേണ്ടതല്ലേ?

ഇതിന് രണ്ട് മറുപടികളാണുള്ളത്. 1). ഇവിടെ ജയിച്ച വിഭാഗവും തോറ്റ വിഭാഗവും ഇല്ല. രാജ്യനിയമങ്ങൾ അനുസരിച്ച് മലങ്കരസഭയുടെ പ്രധാന മേലധ്യക്ഷനു കീഴിൽ നിൽക്കുന്ന ഒരു വിഭാഗമേയുള്ളു. നിയമങ്ങൾ പാലിക്കാത്തവർ സഭയുടെ ഭാഗമാകുന്നില്ല. 2). സുപ്രീംകോടതിയിൽ നിന്ന് ആദ്യമായി വന്നിരിക്കുന്ന ഒരു വിധിന്യായമല്ല 2017 ജൂലൈ 3-ൽ ഉണ്ടായത്. 1958-ലും 1995-ലും സുപ്രീംകോടതിയിൽ നിന്നും വിധിന്യായങ്ങൾ ഉണ്ടായപ്പോൾ മലങ്കരസഭ പല ചർച്ചകളുടെ അടിസ്ഥാനത്തിലും സുപ്രീംകോടതിയുടെ ഇടപെടലുകളുടെ അടിസ്ഥാനത്തിലും ധാരാളം വിട്ടുവീഴ്ച്ചകൾ ചെയ്തിട്ടുള്ളതാണ്. 1958-ൽ പ. ഗീവർഗീസ് ദ്വിതീയൻ ബാവാ ചെയ്ത വിട്ടുവീഴ്ച്ചകൾ ആരും മറക്കുകയില്ല. നിയമപരമായി അവരോധിക്കപ്പെട്ട മലങ്കര മെത്രാപ്പോലീത്താ (പ. മാത്യൂസ് ദ്വിതീയൻ ബാവാ) സഭയുടെ ഐക്യത്തിനും ശാശ്വതസമാധാനത്തിനുംവേണ്ടി സ്വയം സ്ഥാനത്യാഗം നടത്തി വീണ്ടും തിരഞ്ഞെടുപ്പിനെ നേരിട്ട സംഭവവും (2002) സ്ഥാനനാമം പോലും തൽക്കാലത്തേക്ക് തിരസ്ക്കരിച്ച് വിട്ടുവീഴ്ച്ച ചെയ്ത സംഭവവും വിസ്മരിക്കുവാൻ സമയമായിട്ടില്ല. ഇങ്ങനെ എത്രയോ വിട്ടുവീഴ്ച്ചകൾ സഭയിൽ ശാശ്വത സമാധാനത്തിനുവേണ്ടി ഉണ്ടായിരിക്കുന്നു! എന്നാൽ എല്ലാ വിട്ടുവീഴ്ച്ചകളേയും അട്ടിമറിച്ച് നിയമവിധേയമല്ലാത്ത രീതിയിൽ ആക്രമണപരമ്പരകൾ വരെ അഴിച്ചുവിട്ടുകൊണ്ട് സഭയിൽ ഭിന്നത വർദ്ധിപ്പിച്ചതും വീണ്ടും വീണ്ടും വ്യവഹാരങ്ങൾ ഉണ്ടായതുമാണ് പരിണിതഫലം. അതുകൊണ്ടു സമാധാനം/ഐക്യം എന്ന ലക്ഷ്യത്തിനുവേണ്ടി നിയമകാര്യങ്ങളിൽ വിട്ടുവീഴ്ച്ചകൾ ചെയ്തുകൊണ്ട് വീണ്ടും ഭിന്നതകളും വ്യവഹാരങ്ങളും സൃഷ്ടിക്കുവാൻ സഭ ആഗ്രഹിക്കുന്നില്ല. സുപ്രീംകോടതി അനുശാസിച്ചിരിക്കുന്ന വിധിപ്രസ്താവങ്ങൾ അനുസരിച്ച് സഭയുടെ ഭരണഘടനയ്ക്കു വിധേയമായി സഭ ഒന്നായി നയിക്കപ്പെടുക എന്നതാണ് സഭയുടെ ആഗ്രഹം. ഒന്നായിരിക്കണമെന്ന ക്രൈസ്തവ ദൈവശാസ്ത്രം തന്നെയാണ് മലങ്കര സഭയുടെ അടിസ്ഥാന പ്രമാണം.

### 4. അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവായെ മലങ്കരസഭ അംഗീകരിക്കാത്തത് എന്തുകൊണ്ടാണ്?

പരിശുദ്ധ പാത്രിയർക്കീസ് ബാവായെ മലങ്കരസഭ അംഗീകരിക്കുന്നില്ലയെന്ന പ്രചാരണം തെറ്റാണ്. ഓർത്തഡോക്സ് സുറിയാനി സഭയുടെ മറ്റൊരു വിഭാഗമായ അന്ത്യോഖ്യൻ സുറിയാനി ഓർത്തഡോക്സ് സഭയുടെ പ്രധാന

മേലധ്യക്ഷൻ എന്ന നിലയിൽ പരിശുദ്ധ പാത്രിയർക്കീസ് ബാവായെ പ്രത്യേകം ആദരിക്കുന്നുണ്ട്. അതിന്റെ കാരണം ഒരേ വിശ്വാസവും ആരാധനാ പാരമ്പര്യവും പുലർത്തുന്ന രണ്ട് സഭകളാണ് അന്ത്യോഖ്യൻ സുറിയാനി ഓർത്തഡോക്സ് സഭയും മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയും. അവയുടെ പ്രധാന മേലധ്യക്ഷന്മാരാണ് പരിശുദ്ധ പാത്രിയർക്കീസ് ബാവായും പരിശുദ്ധ കാതോലിക്കാ ബാവായും. അവരുടെ സ്ഥാനവും തെരഞ്ഞെടുപ്പും വാഴിക്കലുമൊക്കെ പരസ്പരപൂരകങ്ങളായ കാര്യങ്ങളാണ്. അത് മലങ്കരസഭാ ഭരണഘടനയിൽ വളരെ വ്യക്തമാണ്. മലങ്കരസഭാ ഭരണഘടന അനുശാസിക്കുന്ന പരസ്പരപൂരകത്വത്തിനും നിയമങ്ങൾക്കും വിരുദ്ധമായി പരിശുദ്ധ പാത്രിയർക്കീസ് ബാവാ പ്രവർത്തിക്കുന്നു എന്നതിനാലാണ് മലങ്കരസഭയിൽ ഭിന്നതകൾ ഉണ്ടാകുന്നത്. ഇത് മനസിലാക്കിക്കൊണ്ടു തന്നെയാണ് മലങ്കരസഭയിൽ പാത്രിയർക്കീസിനുള്ള അധികാരം അസ്തമയ ബിന്ദുവിലാണെന്ന് സുപ്രീംകോടതി വിധി പ്രസ്താവിച്ചിരിക്കുന്നത്. പരിശുദ്ധ പാത്രിയർക്കീസ് ബാവായെ മലങ്കരസഭ സ്വീകരിക്കുകയും അംഗീകരിക്കുകയും ചെയ്യണമെങ്കിൽ രാജ്യനിയമത്തിനും മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ ഭരണഘടനയ്ക്കും അദ്ദേഹം വിധേയനാകുന്നുവെന്ന നിയമപരിരക്ഷയും ഉറപ്പും മലങ്കരസഭയ്ക്ക് നിർബന്ധമായും ലഭിച്ചിരിക്കണം.

**5. അന്ത്യോഖ്യൻ സുറിയാനി ഓർത്തഡോക്സ് സഭ മലങ്കര സഭയെ ധാരാളമായി സഹായിച്ചിട്ടുള്ളതല്ലേ?**

സഹായിച്ചിട്ടില്ല എന്ന് മലങ്കരസഭ ഒരിക്കലും പറഞ്ഞിട്ടില്ല. അന്ത്യോഖ്യൻ സുറിയാനി സഭയും മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയും ഉൾപ്പെടെ എല്ലാ പുരാതന ക്രൈസ്തവ സഭകളും പരസ്പര സഹായത്തിലും സഹകരണത്തിലുമാണ് വളർന്നു വന്നിട്ടുള്ളത്. അത് സഭയുടെ ഏകതയും അപ്പോസ്തോലികതയും വിശുദ്ധിയും കാതോലികതയും നിലനിർത്തുന്നതിന് അത്യാവശ്യവുമാണ്. എന്നാൽ സഹായവും സഹകരണവുമൊക്കെ അടിമത്തത്തിന്റേയും മേൽക്കോയ്മയുടേയും അധികാരം പിടിച്ചെടുക്കലിന്റേയും അനുഭവമായി മാറുന്നതിനെയാണ് മലങ്കരസഭ എതിർക്കുന്നത്. ആ അർത്ഥത്തിലാണ് മലങ്കരസഭ ഭാരതത്തിൽ ജനിച്ചതാണെന്നും ഭാരത സംസ്ക്കാരത്തോട് ഇഴുകിച്ചേർന്നതാണെന്നും ഭാരതീയരാൽ നയിക്കപ്പെടണമെന്നും ആവശ്യപ്പെടുന്നത്. വിദേശ മേൽക്കോയ്മയും സഭയുടെ ആഭ്യന്തര വിഷയങ്ങളിലുള്ള അനാവശ്യ ഇടപെടലുകളുമാണ് സഭ എതിർക്കുന്നത്. സഭകളുടെ പരസ്പര വളർച്ചയ്ക്കുവേണ്ടിയുള്ള സഹകരണങ്ങളും പരസ്പര സഹായങ്ങളും വിദേശത്തുള്ള മറ്റു സഭകളുമായി ഉണ്ടാകണമെന്ന് മലങ്കരസഭ എന്നും ആഗ്രഹിക്കുകയും അതനുസരിച്ച് പ്രവർത്തിക്കുകയും ചെയ്യുന്നുണ്ട് (ബ്രിട്ടീഷ് അടിമത്തത്തിൽ നിന്ന് ഇന്ത്യയ്ക്ക് സ്വാതന്ത്ര്യം ലഭിച്ചു കഴിഞ്ഞിട്ടും പരസ്പരം സഹായവും സഹകരണവും തുടരുന്നത് സഭയുടെ കാര്യത്തിലും അന്വർത്ഥമാണ്).

**6. മലങ്കര ഓർത്തഡോക്സ് സഭ പാത്രിയർക്കീസ് വിഭാഗത്തിന് അധീനതയിലായിരിക്കുന്ന പള്ളികൾ കൈയേറുന്നതും പിടിച്ചെടുക്കുന്നതും എന്തിന്?**

പള്ളി കൈയേറ്റവും പള്ളി പിടിച്ചെടുക്കലും മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ സ്വഭാവമോ ശൈലിയോ അല്ല. എന്നാൽ, 1972 മുതൽ പാത്രിയർക്കീസ് വിഭാഗം കൈയേറുകയും പിടിച്ചെടുക്കുകയും ചെയ്ത പള്ളികൾ സുപ്രീംകോടതി അംഗീകരിച്ച് നൽകിയിരിക്കുന്ന സഭാ ഭരണഘടനയ്ക്ക് വിധേയമാക്കി മാറ്റുകയാണ് ചെയ്യുന്നത്. പാത്രിയർക്കീസ് വിഭാഗം കൈയൂക്കുകൊണ്ടും ആക്രമണങ്ങൾകൊണ്ടും പിടിച്ചടക്കി സ്വന്തമാക്കി വച്ചിരിക്കുന്ന ദേവാലയങ്ങൾ തിരിച്ച് കലഹത്തിന് ശ്രമിക്കാതെ ഒരു വിധിക്കുവേണ്ടി ദീർഘകാലം കാത്തിരിക്കുകയും വിധി വന്നപ്പോൾ ദേവാലയങ്ങളെ നിയമവിധേയമാക്കുകയും ചെയ്യുന്ന പ്രക്രിയക്ക് പള്ളി കയ്യേറ്റം എന്നും പള്ളി പിടിച്ചെടുക്കലെന്നും പറയുന്നത് അത് ചെയ്ത് ശീലമുള്ളവർ മാത്രമാണ്. സുപ്രീംകോടതി വിധി പ്രകാരം മലങ്കരസഭയുടെ പള്ളികളിലും പള്ളി അനുബന്ധ കാര്യങ്ങളിലും സമാന്തര ഭരണം പാടില്ല. ഏകമായിരുന്ന മലങ്കരസഭയിലെ ദേവാലയങ്ങൾ കൈയൂക്കിന്റേയും അക്രമത്തിന്റേയും മാർഗ്ഗം സ്വീകരിച്ച് 1972 മുതൽ പാത്രിയർക്കീസ് വിഭാഗം കൈയടക്കുകയും പിടിച്ചെടുക്കുകയും ചെയ്തതിനെ നിയമവിധേയമാക്കുന്ന പ്രക്രിയയിൽ സംസ്ഥാന സർക്കാർ കാണിക്കുന്ന അനാസ്ഥയാണ് ഓർത്തഡോക്സ് സഭയെ പള്ളി കയ്യേറ്റക്കാരെന്നും പള്ളി പിടിത്തക്കാരെന്നും വിളിക്കുവാൻ മറുഭാഗത്തിന് ധൈര്യമുണ്ടായതും കഥയറിയാത്ത സമൂഹം അവരോട് ചേർന്ന് അത് ഏറ്റുപാടുന്നതും.

**7. ഓർത്തഡോക്സുകാർ ഇല്ലാത്ത പള്ളികൾ പാത്രിയർക്കീസുകാർക്ക് വിട്ടുകൊടുത്ത് മാതൃക കാണിച്ചുകൂടേ?**

പള്ളികളിലുള്ള വിശ്വാസികളെല്ലാം ഓർത്തഡോക്സുകാരാണ്. പള്ളികളിൽ കോടതിവിധികൾ നടപ്പിലാക്കി നിയമത്തിന് വിധേയമാക്കുന്നതിന് എതിരെ പൊരുതുന്ന പാത്രിയർക്കീസ് അനുകൂലികൾ എന്ന് വിളിക്കപ്പെടുന്നവരിൽ ഭൂരിപക്ഷവും ഓർത്തഡോക്സുകാരാണ്. നിയമം തെറ്റിച്ച് പട്ടം സ്വീകരിച്ച വൈദികസ്ഥാനികളുടേയും നിയമമില്ലാത്ത രീതിയിൽ സ്വതന്ത്രമായി ഇടവകഭരണം കൈയാളുന്ന ചില നേതാക്കളുടേയും സ്വാധീനവലയത്തിലാണ് വിശ്വാസികൾ. പള്ളികൾ നിയമവിധേയമായി കഴിയുമ്പോൾ കാലക്രമേണ സത്യം തിരിച്ചറിയേണ്ട വിശ്വാസികളാണവർ. അതുകൊണ്ടാണ് ഒരു വിശ്വാസിയും പള്ളിക്ക് പുറത്തുപോകുവാൻ പാടില്ലായെന്ന് കോടതിയും സഭയും ഒരുപോലെ അനുശാസിക്കുന്നത്. കോടതിവിധികൾ നടപ്പിലായ ചില ദേവാലയങ്ങളിലെങ്കിലും ഇപ്പോഴത്തെ അവസ്ഥ ശ്രദ്ധിച്ചാൽ അത് മനസിലാക്കാവുന്നതേയുള്ളൂ. കൂടാതെ പാത്രിയർക്കീസ് അനുഭാവികൾ കൈയേറി വച്ചിരിക്കുന്ന ദേവാലയങ്ങളിൽ നിന്നും ഓർത്തഡോക്സ് അനുഭാവികളെന്ന് പരസ്യമായി വെളിപ്പെടുത്തിയ യഥാർത്ഥ ഇടവകാംഗങ്ങളെ പുറത്താക്കിയതുകൊണ്ടാണ് പലയിടങ്ങളിലും കാതോലിക്കേറ്റ് സെന്ററുകളും മറ്റു ദേവാലയങ്ങളും രൂപപ്പെട്ടത്. അതോടൊപ്പം പൂർവ്വപിതാക്കന്മാർ ഉണ്ടാക്കിയ പള്ളി വിട്ടുപോകുവാൻ ആഗ്രഹമില്ലാത്ത ഓർത്തഡോക്സ് അനുഭാവികളായ വിശ്വാസികൾ ഭരണപരമായ ഒരു കാര്യത്തിലും ഇടപെടാതെ നിശബ്ദരായി എല്ലാ പള്ളികളിലും ഇപ്പോഴുമുണ്ട്. അവർ കഴിഞ്ഞ നാല്പത് വർഷത്തോളമായി കേട്ടുകൊണ്ടിരിക്കുന്നത് സഭയ്ക്കെതിരെയുള്ള വികലമായ പഠിപ്പിക്കലുകളാണ്. അതിൽ നിന്ന് അവർ മോചിക്കപ്പെടണമെങ്കിൽ പള്ളികൾ നിയമവിധേയമാക്കി മുന്നോട്ട് പോകേണ്ടിയിരിക്കുന്നു. ഇക്കാരണങ്ങളാൽ ഓർത്തഡോക്സുകാർ ഇല്ലാത്ത പള്ളികൾ എന്നത് മലങ്കരസഭയുടെ ദേവാലയങ്ങളെക്കുറിച്ച് പറയുക പ്രയാസമാണ്.

**8. പൗരോഹിത്യത്തിന്റെ ഉറവിടം പരിശുദ്ധ പത്രോസ് ശ്ലീഹാ ആകുന്നുവെന്നും പത്രോസ് ശ്ലീഹായുടെ പിൻഗാമികളായ അന്ത്യോഖ്യാ പാത്രിയർക്കീസിനാൽ കൈവയ്പ് കിട്ടിയവർക്കേ സാധുതയുള്ളുവെന്നും പറഞ്ഞു കേൾക്കുന്നു, വിശദമാക്കാമോ?**

ദൈവശാസ്ത്രപരമായും സഭാവിജ്ഞാനീയപരമായും വളരെ തെറ്റായ ഒരു ചിന്തയാണിത്. കാരണം, പൗരോഹിത്യത്തിന്റെ ഉറവിടം പരിശുദ്ധ പത്രോസ് ശ്ലീഹായും പരിശുദ്ധ തോമാ ശ്ലീഹായും മറ്റ് അപ്പോസ്തോലന്മാരും ഒന്നുമല്ല. അത് കർത്താവാണ്. കർത്താവിൽ നിന്ന് ശ്ലീഹന്മാർ വഴി അത് സഭയിലേക്ക് വന്നുവെന്ന് മാത്രം. പരിശുദ്ധ പത്രോസ് ശ്ലീഹായും പരിശുദ്ധ അന്ത്യോഖ്യാ പാത്രിയർക്കീസും മാത്രമേ പൗരോഹിത്യ നൽവരത്തിന്റെ ഉറവിടങ്ങളായുള്ളു എങ്കിൽ ഓറിയന്റൽ ഓർത്തഡോക്സ് സഭകളും ബൈസന്റയിൻ ഓർത്തഡോക്സ് സഭകളുമൊക്കെ സാധുതയില്ലാത്തവയാകും. കാരണം അന്ത്യോഖ്യൻ സുറിയാനി സഭയൊഴികെ മറ്റൊരു സഭയും പത്രോസിന്റെ ശ്ലൈഹിക സിംഹാസനത്തിന്റേയോ പരിശുദ്ധ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെയോ അധികാരത്തിൻകീഴിലുള്ളവരല്ല.

അതോടൊപ്പം, ഇപ്പോഴുള്ള അന്ത്യോഖ്യാ സുറിയാനി സഭ പ. യാക്കോബ് ബുർദാനയുടെ പരിശ്രമത്തിൽ രൂപപ്പെട്ടു വന്നതാണെന്നൊരു ചൊല്ലുണ്ടല്ലോ. സഭാവിജ്ഞാനീയപരമായി അത് ശരിയല്ലെങ്കിലും ഇന്നത്തെ യാക്കോബായക്കാർ അത് സ്വീകരിക്കുന്നു എന്നതുകൊണ്ടാണല്ലോ പിശകായി വിളിക്കപ്പെട്ടതിനെ ഔദ്യോഗികമാക്കി യാക്കോബായ സുറിയാനി സഭ എന്ന പേര് സ്വീകരിച്ചിരിക്കുന്നത്. മാർ യാക്കോബ് ബുർദാനയ്ക്ക് (6-ാം നൂറ്റാണ്ട്) ആരുടെ കൈവെയ്പ്പിനാലാണ് മേല്പട്ടസ്ഥാനം ലഭിച്ചത് എന്നത് പരിശോധിച്ചാൽ ഇന്നത്തെ അന്ത്യോഖ്യൻ സുറിയാനി സഭയുടെ ആദ്യ അദ്ധ്യക്ഷൻ പത്രോസ് ശ്ലീഹാ അല്ലെന്ന് പറയേണ്ടി വരും. കാരണം, അലക്സാന്ത്രിയ പാത്രിയർക്കീസാണ് മാർ യാക്കോബ് ബുർദാനയെ മേൽപട്ടക്കാരനാക്കിയത്. വി. മർക്കോസ് ഏവൻഗേല്യസ്ഥനാണ് അലക്സാന്ത്രിയൻ സഭയുടെ ആദ്യ പിതാവ് എന്ന് വിളിക്കപ്പെട്ടിരിക്കുന്നത്. വി. പത്രോസിന്റെ ശിഷ്യനായിരുന്നു വി. മർക്കോസ് എന്ന മുട്ടാത്തർക്കം വേണമെങ്കിലാകാം. അതിനു വിരോധമില്ല, കാരണം നമ്മെ സംബന്ധിച്ച് പത്രോസും തോമായും മർക്കോസും അന്ത്രയോസും തുടങ്ങി

ആരുംതന്നെ പൗരോഹിത്യത്തിന്റെ ഉറവിടങ്ങളല്ല. ഉറവിടം കർത്താവാണ്.

മലങ്കരസഭ അതിന്റെ ചരിത്രത്തിൽ പരിശുദ്ധ അന്ത്യോഖ്യൻ പാത്രിയർക്കീസന്മാരുടെ കൈവയ്പിനാൽ പട്ടം സ്വീകരിച്ചിട്ടുണ്ട് എന്നത് ശരിയാണ്. പക്ഷേ പരിശുദ്ധ പത്രോസോ പരിശുദ്ധ അന്ത്യോഖ്യാ പാത്രിയർക്കീസോ മാത്രമേ ഉറവിടങ്ങളായുള്ളു എന്ന അർത്ഥത്തിലല്ല. പിന്നെയോ കർത്താവിന്റെ പൗരോഹിത്യ അധികാരം മറ്റ് ശ്ലീഹന്മാർക്കും പിൻഗാമികൾക്കും ഉള്ളതുപോലെ അവരിലുമുണ്ടെന്ന വിശ്വാസം മൂലമാണ്. പത്രോസ് ശ്ലീഹായ്ക്ക് ശ്ലീഹന്മാരുടെ ഇടയിൽ ഉണ്ടായിരുന്ന കൂട്ടുമൂപ്പൻ സ്ഥാനത്തെ നിഷേധിക്കുന്നുവെന്ന് ഇവിടെ അർത്ഥമില്ല.

**9. സുപ്രീംകോടതി വിധി നടപ്പിലാക്കിയാൽ പള്ളികളും സ്വത്തുക്കളും ഇടവകക്കാരുടേത് അല്ലാതായി മാറുമോ?**

മലങ്കരസഭാ ഭരണഘടനയും പാരമ്പര്യവും അനുസരിച്ച് ഇടവകയ്ക്കു വേണ്ടി സ്വരൂപിക്കുന്ന സ്വത്തുക്കളും സ്ഥാപനങ്ങളും ഇടവകയുടേത് തന്നെയാണ്. അവയുടെ എല്ലാ വിധത്തിലുമുള്ള കാര്യവിചാരകത്വവും കൊടുക്കൽ വാങ്ങലും എല്ലാം നിർവ്വഹിക്കുന്നത് ഇടവകയോഗത്തിന്റെ തീരുമാനപ്രകാരം മാത്രമാണ്. ഇടവകാംഗങ്ങൾക്ക് ഇടവകയോഗാംഗങ്ങളാകുവാനുള്ള മാനദണ്ഡങ്ങൾ സഭയുടെ ഭരണഘടനയിൽ പറഞ്ഞിരിക്കുന്നത് അനുസരിച്ചാൽ തുല്യതയോടെ എല്ലാ വിശ്വാസികൾക്കും ഇടവകയോഗത്തിൽ പങ്കെടുക്കുവാനുള്ള സ്വാതന്ത്ര്യമുണ്ട്. പാത്രിയർക്കീസ് പക്ഷം കൈവശം പിടിച്ചുവെച്ചിരിക്കുന്ന ചില പള്ളികളിൽ ഇപ്പോൾ നടന്നുവരുന്നതുപോലെ ചില പ്രമാണികൾക്ക് മാത്രമുള്ളതല്ല ഈ അവകാശം.

മലങ്കരസഭയിൽ ഇടവകയുടെ സ്വത്തുക്കളോ പ്രവർത്തനങ്ങളോ സംബന്ധിച്ച് ദുർവിനിയോഗങ്ങളോ അഴിമതിയോ ഉണ്ടാകുന്നു എന്ന പരാതി ലഭിക്കുമ്പോൾ മാത്രമാണ് ഇടവക മെത്രാപ്പോലീത്തായോ മലങ്കര മെത്രാപ്പോലീത്തായോ അതിൽ ഇടപെടുന്നതും കാര്യനിർവഹണങ്ങൾ നിയമവിധേയമാക്കുന്നതും. പള്ളിയോ പള്ളിവക സ്വത്തുക്കളോ എപ്പോഴും ഇടവകക്കാരുടേത് തന്നെയാണ്. സുപ്രീംകോടതി അനുവദിച്ച് നൽകിയിരിക്കുന്ന 1934-ലെ ഭരണഘടന അനുസരിച്ച് വിശ്വാസികൾ വികാരിമാരോട് ചേർന്ന് അവയുടെ കാര്യവിചാരകത്വം നിർവ്വഹിക്കണമെന്ന് മാത്രം. ഇതിനു വിരുദ്ധമായി ഉണ്ടാകുന്ന പ്രചാരണങ്ങളൊക്കെ വിശ്വാസികളെ കബളിപ്പിക്കുവാൻ വേണ്ടിയുള്ളതാണ്.

**10. മലങ്കരസഭയിൽ ഇപ്പോൾ ഉണ്ടായിക്കൊണ്ടിരിക്കുന്ന വിഷയങ്ങൾ ഒരു ചർച്ചയിലൂടെ പരിഹരിക്കേണ്ടതല്ലേ? സുപ്രീംകോടതി വിധി അങ്ങനെ സൂചിപ്പിക്കുന്നുണ്ടല്ലോ.**

2017 ജൂലൈ 3-ന് സുപ്രീംകോടതി വിധി ഉണ്ടായ സമയം മുതൽ പാത്രിയർക്കീസ് കക്ഷി നേതാക്കളുടെ ഭാഗത്തു നിന്നും അവരെ അനുഗമിച്ചുകൊണ്ട് ചില സാമുദായിക രാഷ്ട്രീയ കോണുകളിൽ നിന്നും മലങ്കരസഭയിൽ തന്നെയുള്ള ചില ആളുകളിൽ നിന്നും സ്ഥിരമായി കേൾക്കുന്ന ഒരു ശബ്ദമാണിത്. ഇക്കൂട്ടരൊക്കെ സുപ്രീംകോടതി വിധി ഉണ്ടാകുന്നതിന് മുമ്പുണ്ടായിട്ടുള്ള ചർച്ചകളുടെ നീണ്ട പരമ്പരകളെ മനഃപൂർവ്വം വിസ്മരിക്കുകയോ വിഴുങ്ങുകയോ ചെയ്യുകയാണ്. ഈ വിഷയത്തിന് വേണ്ടി മലങ്കര സഭ ധാരാളം ചർച്ചകൾ നടത്തുകയും മറുവിഭാഗം ചർച്ചകളിൽ നിന്ന് പിൻമാറി കോടതിയെ സമീപിക്കുകയും ചെയ്തതിന്റെ പരിണിതഫലമാണ് 2017 ജൂലൈ 3-ലെ സുപ്രീംകോടതി വിധി. ദീർഘനാളത്തെ കോടതി വാദങ്ങൾപോലും ചർച്ചകളുടെ ഭാഗമാണ്. എല്ലാ ചർച്ചകളും കേട്ട് വിധി ലഭിച്ചു കഴിഞ്ഞാൽ അതിനെ മനസാ സ്വീകരിക്കുകയും അത് നടപ്പിലാക്കുവാൻ സഹകരിക്കുകയുമാണ് വേണ്ടത്. തന്നെയുമല്ല ചർച്ചയ്ക്കുവേണ്ടി ഉന്നയിക്കുന്ന വിഷയങ്ങളെല്ലാം തന്നെ നീതിന്യായ കോടതിയുടെ ശ്രദ്ധയിൽ വന്നവയും അവയ്ക്ക് വ്യക്തമായ പരിഹാര നിർദ്ദേശങ്ങൾ നൽകുകയും ചെയ്തിട്ടുണ്ട്. ആകയാൽ ഇനിയും ചർച്ച വേണമെന്ന് ശഠിക്കുന്നത് നീതിന്യായ കോടതികളിൽ നിന്ന് വന്നിരിക്കുന്ന വിധികൾ നടപ്പിലാക്കാതെയിരിക്കാനുള്ള തന്ത്രം മാത്രമാണ്. ചർച്ച ചെയ്യാമെന്ന് കോടതിയുടെ പരാമർശം വിധി നടത്തിപ്പിനുശേഷം എവിടെയെങ്കിലും കുറവുണ്ടെങ്കിൽ അവ ചർച്ച ചെയ്ത് പരിഹാരം കാണണമെന്നാണ്. ദേവാലയങ്ങളിൽ വിധി നടപ്പിലാക്കി നിയമവിധേയമാക്കിയതിനുശേഷം ആരുമായും ചർച്ച ചെയ്യാവുന്നതാണ്. നിയമവിധേയമായി പോകുന്ന വിശ്വാസികളുടെ ഇടയിൽ ഉണ്ടാകുന്ന തർക്കങ്ങൾക്ക് ചർച്ചകളിലൂടെ പരിഹാരം കാണണമെന്നും ആവശ്യമെങ്കിൽ അതിനുവേണ്ടി നിയമപരമായ മാർഗ്ഗങ്ങളിലൂടെ ഭരണഘടന വരെ ഭേദഗതി ചെയ്യാവുന്നതാണെന്നുമാണ് കോടതി നിഷ്കർഷിച്ചിരിക്കുന്നത്.

ചർച്ചകൾ സംബന്ധിച്ച സഭയുടെ നിലപാട് ഇതാണെങ്കിലും 2017 ജൂലൈ 3-ലെ സുപ്രീംകോടതി വിധിക്കു ശേഷം മലങ്കരസഭ ചെയ്ത ചില കാര്യങ്ങൾ ഇവിടെ രേഖപ്പെടുത്തുന്നു.

1) സുപ്രീംകോടതി വിധിയനുസരിച്ച് എല്ലാ വിശ്വാസികളും ഒരുമിച്ച് നിന്ന് ദൈവാരാധന നടത്തി സഭയെ ശാശ്വത സമാധാനത്തിലും ഐക്യത്തിലുമെത്തിക്കണമെന്ന് ആഹ്വാനം ചെയ്തുകൊണ്ട് പ. കാതോലിക്കാ ബാവാ 11/7/2017-ൽ 185/2017-ാം നമ്പർ കല്പന പുറപ്പെടുവിച്ചു.

2) പ. കാതോലിക്കാ ബാവായുടെ സമാധാന കല്പനയുടെ അടിസ്ഥാനത്തിൽ 2018 ഫെബ്രുവരിയിൽ കൂടിയ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സഭാ സമാധാനം സംബന്ധിച്ചുള്ള വ്യക്തമായ നിലപാടുകൾ പത്രമാധ്യമങ്ങളിലൂടെ പ്രസിദ്ധപ്പെടുത്തി.

3) കേരളത്തിലെ പൊതുസമൂഹത്തിന്റെ അറിവിലേയ്ക്ക് സഭയുടെ നിലപാടുകൾ വ്യക്തമാക്കിക്കൊണ്ട് സഭയുടെ പി.ആർ. വിഭാഗം വിവിധ സമയങ്ങളിൽ പ്രസ്താവനകൾ പുറപ്പെടുവിച്ചു.

4) പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ പ്രസ്താവനയുടെ അടിസ്ഥാനത്തിൽ മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ മാനേജിംഗ് കമ്മിറ്റിയും സഭാ ഐക്യ പ്രസ്താവന പുറപ്പെടുവിച്ചു.

5) പ. അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവായോട് നേരിട്ട് ചർച്ച നടത്തി കോടതിവിധിയുടെ നടത്തിപ്പ് സഭയിൽ പൂർണ്ണമാക്കി ശാശ്വത സമാധാനം കൈവരുത്തുകയെന്ന ഉദ്ദേശ്യത്തോടുകൂടി അദ്ദേഹത്തിന്റെ ഓഫീസുമായി കത്തിടപാടുകൾ നടത്തി.

6) മലങ്കരസഭയിലെ രണ്ട് പിതാക്കന്മാർ അനൗദ്യോഗികമായിട്ടാണെങ്കിലും ലബനോനിൽ പോയി പ. പാത്രിയർക്കീസ് ബാവായെ നേരിട്ട് കണ്ട് സംസാരിച്ചു.

7) സുപ്രീംകോടതി വിധിക്കുശേഷം കേരള സർക്കാർ ഒരു മന്ത്രിസഭാ ഉപസമിതിയെ നിയമിച്ച് ചർച്ചയ്ക്ക് ക്ഷണിച്ചപ്പോൾ നിയമപരവും സാങ്കേതികവുമായ കാരണങ്ങളാൽ അതിൽ സംബന്ധിച്ചില്ലെങ്കിലും സഭയുടെ പ്രതിനിധികൾ ഉപസമിതിയുടെ മുമ്പാകെ എത്തി രേഖാപരമായി സഭയുടെ നിലപാടുകൾ അറിയിച്ചു.

ടി നടപടികളൊന്നും ഫലപ്രദമാകാതെ വന്നപ്പോൾ ദേവാലയങ്ങളിൽ നീതിന്യായ കോടതികളുടെ സഹായത്തോടെ നിയമം നടപ്പിലാക്കുവാൻ സഭ ശ്രമിച്ചുവരുകയും അതേസമയം തന്നെ കേരള മുഖ്യമന്ത്രി പിണറായി വിജയന്റെ സാന്നിധ്യത്തിൽ മറുഭാഗത്തെ മൂന്ന് പ്രതിനിധികളുമായി ചർച്ച കൾ നടത്തുകയും ഉണ്ടായി.

2020 സെപ്റ്റംബർ 21-ാം തീയതി തിങ്കളാഴ്ച കേരള മുഖ്യമന്ത്രിയോട് ഓർത്തഡോക്സ് സഭാ പ്രതിനിധികളും പാത്രിയർക്കീസ് വിഭാഗം പ്രതിനിധികളും വെവ്വേറെയും; ഒക്ടോബർ മാസം 5-ാം തീയതി തിങ്കളാഴ്ചയും നവംബർ മാസം 4-ാം തീയതി ബുധനാഴ്ചയും ഒരുമിച്ചുമാണ് ചർച്ചകൾ നടത്തിയത്.

അവസാന യോഗത്തിൽ തന്റെ സാന്നിധ്യത്തിൽ ഉടനെതന്നെ അടുത്തയൊരു ചർച്ചയ്ക്ക് സാംഗത്യമില്ലെന്നും ഇരുകൂട്ടരും പരസ്പരം തുടർ ചർച്ചകൾ നടത്തുന്നതാണ് ഉചിതമെന്നും അതിനുവേണ്ടി ഓരോ ഭാഗത്ത് നിന്ന് ഓരോ കോ-ഓർഡിനേറ്ററെ തെരഞ്ഞെടുക്കണമെന്നും മുഖ്യമന്ത്രി നിർദ്ദേശിച്ചു.

എന്നാൽ ചർച്ചാകാലയളവിൽ തന്നെ പാത്രിയർക്കീസ് വിഭാഗം വിഘടനവാദം പ്രോത്സാഹിപ്പിക്കുന്ന നിലയിലുള്ള പ്രവർത്തനങ്ങൾ തുടരുകയും (മുടക്കുകളും വിലക്കുകളും), നവംബർ മാസം 12-ാം തീയതി കേരള സർക്കാരിനു വേണ്ടി ആഭ്യന്തര സെക്രട്ടറി കേരള ഹൈക്കോടതി മുമ്പാകെ അസത്യ പരാമർശങ്ങൾ ഉൾക്കൊള്ളിച്ച സത്യവാങ്മൂലം സമർപ്പിക്കുകയും ചെയ്തതു മൂലം ചർച്ച എന്ന വാക്കുകൊണ്ട് കോടതി നടപടികളും വിധി നടത്തിപ്പുകളും അനന്തമായി നീട്ടിക്കൊണ്ടു പോകുക എന്നതു മാത്രമാണ് തല്പരകക്ഷികൾ ഉദ്ദേശിക്കുന്നത് എന്ന് മനസ്സിലാക്കുകയാൽ ഓർത്തഡോക്സ് സഭയ്ക്കു ചർച്ചയിൽ നിന്ന് പിൻമാറുന്നതായി പ്രഖ്യാപിക്കേണ്ടി വന്നു.

2017 ജൂലൈ 3-ന് മുമ്പ് ദീർഘകാലങ്ങളായി നടത്തിയ ചർച്ചകളുടെ സംക്ഷിപ്ത രൂപവും ഇവിടെ നൽകുന്നത് നല്ലതായിരിക്കുമെന്ന് കരുതുന്നു. 1970-കളിൽ സഭയിലെ സീനിയർ മെത്രാപ്പോലീത്തായും ഡൽഹി ഭദ്രാസന അദ്ധ്യക്ഷനുമായിരുന്ന ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് പല പ്രാവശ്യം ദമസ്ക്കോസിൽ പോയി പ. പാത്രിയർക്കീസ് ബാവായെ നേരിൽ കണ്ട് ചർച്ച നടത്തിയിട്ടുണ്ട്. അതുപോലെതന്നെ കേരളത്തിലും പ്രശ്നം ഉണ്ടാക്കിക്കൊണ്ടിരുന്ന പാത്രിയർക്കീസിന്റെ അനുയായികളെയും അദ്ദേഹം നേരിട്ട് കണ്ട് സംസാരിച്ചു. എന്നാൽ പ. പാത്രിയർക്കീസിനും അനുയായികൾക്കും പ്രശ്നം പരിഹരിക്കണമെന്ന് ഒരാഗ്രഹവും ഉണ്ടായിരുന്നില്ല എന്നതാണ് യാഥാർത്ഥ്യം. 1974-ൽ കോടതിയിൽ കേസ് ആരംഭിക്കുന്നതിനു മുമ്പ് കോപ്റ്റിക് സഭയിലെ ഒരു മെത്രാപ്പോലീത്തായെ ക്ഷണിച്ചുവരുത്തി മദ്ധ്യസ്ഥശ്രമം നടത്തിയെങ്കിലും പ്രയോജനം ഉണ്ടായില്ല. സമാധാനപരമായി പ്രശ്നം പരിഹരിക്കുവാനുള്ള എല്ലാ വഴികളും അടഞ്ഞപ്പോഴാണ് കേസ് ആരംഭിച്ചത്.

ആദ്യ വട്ടം കേസുകൾ 1995-ലെ സുപ്രീംകോടതി വിധിയിൽ അവസാനിച്ചു. അന്ന് സമാധാനത്തിനുള്ള മാർഗ്ഗനിർദ്ദേശം സുപ്രീംകോടതി നൽകി. ആ വിധിയുടെ എക്സിക്യൂഷൻ പ്രക്രിയ അവസാനിക്കും വരെ 1934-ലെ ഭരണഘടന അനുസരിക്കുന്ന എല്ലാ മെത്രാന്മാർക്കും തൽസ്ഥിതി തുടരാമെന്ന് കോടതി പറഞ്ഞു. അന്ന് തൽസ്ഥിതിയുടെ ആനുകൂല്യം ലഭിക്കുന്നതിനായി പാത്രിയർക്കീസ് വിഭാഗത്തിലെ ഒട്ടുമിക്ക മെത്രാന്മാരും 1934-ലെ ഭേദഗതി ചെയ്യപ്പെട്ട ഭരണഘടനയ്ക്ക് വിധേയത്വം ഒപ്പിട്ടു കോടതികളിൽ കൊടുത്തു. തോമസ് മാർ ദീവന്നാസ്യോസ് (ശ്രേഷ്ഠ ബാവ), തോമസ് മാർ തീമോത്തിയോസ്, ജോസഫ് മാർ ഗ്രീഗോറിയോസ് എന്നിവർ ഒപ്പിട്ട രേഖകൾ ഇന്നും ലഭ്യമാണ്. എന്നാൽ ഇപ്പോൾ അവർ പറയുന്നത് ഇങ്ങനെ ഒരു ഭരണഘടനതങ്ങൾ കണ്ടിട്ടില്ല എന്നാണ്.

1995-ലെ വിധിയെ തുടർന്ന് വൈ.എം.സി.എ. യുടെ നേതൃത്വത്തിൽ നടന്ന സമാധാന ചർച്ചകളിൽ സഭ ആത്മാർത്ഥമായി സഹകരിച്ചു. ചർച്ചകളുടെ പേരിൽ വിധി നടത്തിപ്പ് 7 വർഷം താമസിച്ചതല്ലാതെ ഒരു പ്രയോജനവും ഉണ്ടായില്ല. കോടതിവിധി നടപ്പിലാക്കുന്നതിനുള്ള സമയം നീട്ടിക്കിട്ടാൻവേണ്ടി പാത്രിയർക്കീസ് വിഭാഗം ആസൂത്രണം ചെയ്യുന്ന തന്ത്രത്തിന്റെ ഉത്തമ ഉദാഹരണമാണിത്.

1995-ലെ വിധി നടത്തിപ്പിനായി സഭയിലെ ഇരുവിഭാഗങ്ങളുടെയും സമ്മതത്തോടുകൂടി കോടതി നിശ്ചയിച്ചയച്ച നിരീക്ഷകനായ ജസ്റ്റീസ് മളീമഠിന്റെ മേൽനോട്ടത്തിൽ 2002-ൽ പരുമലയിൽ വച്ച് നടന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിൽ പങ്കെടുക്കാതെ നിസ്സഹകരണം നടത്തിക്കൊണ്ട് പാത്രിയർക്കീസ് വിഭാഗം വീണ്ടും സഭയിൽ പ്രശ്നം വർദ്ധിപ്പിച്ചു.

കോടതിവിധികൾ നടപ്പാക്കണം എന്നാവശ്യപ്പെട്ട് കോലഞ്ചേരിയിൽ സഭയിലെ മൂന്നു മെത്രാപ്പോലീത്താമാർ 2002-ൽ ഉപവാസം അനുഷ്ടിച്ചു. അന്നത്തെ ഗവൺമെന്റ് ഒരു മന്ത്രിസഭാ ഉപസമിതിയെ നിയമിച്ചു. അവർ ഒരു രാത്രി മുഴുവൻ ചർച്ച ചെയ്ത് എഗ്രിമെന്റ് ഉണ്ടാക്കി മെത്രാപ്പോലീത്തന്മാരുടെ ഉപവാസം അവസാനിപ്പിച്ചു. എന്നാൽ പിറ്റേന്നു തന്നെ ഉപസമിതിയുടെ ഒത്താശയോടെ എഗ്രിമെന്റ് ലംഘിക്കപ്പെട്ടു. അന്നത്തെ ഉപസമിതിയുടെ ചെയർമാൻ തുടർന്നുള്ള ദിവസങ്ങളിൽ ഓരോ പള്ളിയുടെയും പ്രശ്നങ്ങൾ പഠിച്ച് എത്രയുംവേഗം പ്രശ്നങ്ങൾ പരിഹരിക്കുമെന്ന് പ്രഖ്യാപിച്ചു. ഉപസമിതിയുടെ ഉദ്ദേശ്യം ആത്മാർത്ഥമാണെന്ന് സഭ ധരിച്ചു. എന്നാൽ പ്രയോജനമൊന്നും ഉണ്ടായില്ല. തിരുമേനിമാരെ ഉപവാസത്തിൽ നിന്ന് എഴുന്നേൽപ്പിക്കുവാനുള്ള കേവലം പ്രഹസനം മാത്രമായി ആ നടപടി അവശേഷിച്ചു.

2005-ൽ ആലുവാ തൃക്കുന്നത്തു സെമിനാരി പ്രശ്നത്തിൽ അന്നത്തെ മുഖ്യമന്ത്രിയുടെയും, ആലുവാ പോലീസ് മേധാവിയുടെയും, ജില്ലാ കളക്ടറുടെയും നേതൃത്വത്തിൽ നടന്ന ചർച്ചയിൽ ഇനി മേലിൽ വിശ്വാസികൾ മാത്രമേ സെമിനാരി ചാപ്പലിൽ പ്രവേശിച്ച് പ്രാർത്ഥന നടത്തുകയുള്ളു എന്ന് എഗ്രിമെന്റ് ഉണ്ടാക്കി. അവിടുത്തെ പ്രശ്നങ്ങൾ പൂർണ്ണമായി പരിഹരിക്കപ്പെടുന്നതുവരെ ഒത്തുതീർപ്പു വ്യവസ്ഥകൾ പാലിക്കപ്പെടണം എന്നാണ് തീരുമാനിച്ചത്. മേൽപ്പറഞ്ഞ ശ്രേഷ്ഠ വ്യക്തികൾ ഒപ്പിട്ട എഗ്രിമെന്റിന്റെ മഷി ഉണങ്ങും മുമ്പുതന്നെ അത് ലംഘിക്കപ്പെട്ടു.

2011-ൽ വീണ്ടും കോലഞ്ചേരിപള്ളിക്കേസിലെ വിധി നടപ്പാക്കണം എന്ന് ആവശ്യപ്പെട്ട് പ. കാതോലിക്കാ ബാവായും മെത്രാപ്പോലീത്താമാരും ഉപവാസം അനുഷ്ഠിച്ചപ്പോൾ ഒരു മന്ത്രിസഭാ ഉപസമിതിയെ നിയമിച്ച് രണ്ടാഴ്ചക്കകം പ്രശ്നം പരിഹരിക്കുകയോ, പരിഹാരം കാണുന്നില്ല എങ്കിൽ വിധി നടപ്പാക്കുകയോ ചെയ്യും എന്ന് സർക്കാർ വാഗ്ദാനം നൽകി. എന്നാൽ രണ്ടാഴ്ച കഴിഞ്ഞപ്പോൾ ഉപസമിതിയെ നിയമിച്ചു. ചർച്ചകൾ മാസങ്ങളോളം നീണ്ടു. ഒരു തീരുമാനവും ഉണ്ടായില്ല. ഉപസമിതി മുന്നോട്ടുവച്ച ഒരു വ്യവസ്ഥയും അംഗീകരിക്കുവാൻ പാത്രിയർക്കീസ് വിഭാഗം തയ്യാറായില്ല. കേസു നടത്തിപ്പുകാര്യങ്ങൾ കുറേ താമസിപ്പിക്കാൻ മാത്രം ആ പ്രക്രിയ പാത്രിയർക്കീസ് വിഭാഗം സമർത്ഥമായി ഉപയോഗിക്കുകയായിരുന്നു.

2013-ൽ പിറവം പള്ളി കത്തീഡ്രൽ ആയി പ്രഖ്യാപിക്കുന്നതിനോട് അനുബന്ധിച്ച് അവിടെ ഓർത്തഡോക്സ് സഭ നടത്താനിരുന്ന സമ്മേളനത്തിന്റെ അതേ ദിവസം പാത്രിയർക്കീസ് വിഭാഗം അവരുടെ ഇടവകസംഗമം പള്ളി കോമ്പൗണ്ടിൽ ക്രമീകരിച്ചു. അത് ക്രമസമാധാന പ്രശ്നമായി മാറും എന്നായപ്പോൾ സർക്കാർ തലത്തിൽ ചർച്ചകൾ നടത്തി. ആദ്യ ദിവസം പാത്രിയർക്കീസ് വിഭാഗത്തിന്റെ സമ്മേളനം നടത്താൻ അനുവദിക്കണമെന്നും, അടുത്ത ഞായറാഴ്ച ഓർത്തഡോക്സ് സഭയ്ക്ക് പള്ളികോമ്പൗണ്ടിൽ, പാത്രിയർക്കീസ് വിഭാഗം സമ്മേളനം നടത്തുന്ന അതേ സ്ഥലത്തുതന്നെ സമ്മേളനവും മറ്റു പരിപാടികളും നടത്തുവാൻ അനുവദിക്കുമെന്നും എഗ്രിമെന്റ് ഉണ്ടാക്കി. ഈ വിവരം അന്നത്തെ റവന്യൂ മന്ത്രി നേരിട്ട് ഉറപ്പ് നൽകിയത് അനുസരിച്ച് പാത്രിയർക്കീസ് വിഭാഗത്തിന്റെ സമ്മേളന ദിവസം ഓർത്തഡോക്സ് സഭ ഒരു പ്രശ്നവും സൃഷ്ടിച്ചില്ല. എന്നാൽ പിറ്റേ ഞായറാഴ്ച ഓർത്തഡോക്സ് സഭയുടെ ഊഴം വന്നപ്പോൾ എഗ്രിമെന്റുകൾ ലംഘിക്കപ്പെട്ടു.

ഇതിനെല്ലാം അതാതുകാലത്തെ ഗവൺമെന്റുകളുടെ പങ്കാളിത്തം വിസ്മരിച്ചു കൂടാത്തതാണ്. പാത്രിയർക്കീസ് വിഭാഗത്തിന് സമാധാന ചർച്ചകൾ എന്നത് കോടതിവിധി നടപ്പിലാക്കൽ താമസിപ്പിക്കുന്നതിനും, സാധിക്കുമെങ്കിൽ അതു മുടക്കുന്നതിനുമുള്ള ഉപാധികൾ മാത്രമാണ്. പലപ്പോഴും ഗവൺമെന്റുകൾ അറിഞ്ഞോ അറിയാതെയോ അതിന് കൂട്ടുകക്ഷികളായി മാറിയിട്ടുണ്ട്. മുഖ്യമന്ത്രിയുടെ നേതൃത്വത്തിൽ സമീപകാലത്ത് നടന്ന ചർച്ചകൾ അങ്ങനെയൊരു അവസരമായി മാറാതിരിക്കണമെന്ന് ഓർത്തഡോക്സ് സഭയ്ക്ക് നിർബന്ധമുണ്ടായിരുന്നു. നിലവിലുള്ള കോടതി വ്യവഹാരങ്ങൾ സമയബന്ധിതമായി പൂർത്തിയാക്കുന്നതിനും നീതിന്യായ കോടതികളിൽ നിന്ന് ഉണ്ടാകുന്ന വിധികൾ നടപ്പിലാക്കുന്നതിനും ചർച്ചകൾ തടസ്സമാകരുതെന്നും കോടതിവിധികളുടെ അടിസ്ഥാനത്തിൽ മലങ്കരസഭയിലെ എല്ലാ പള്ളികളും സമാന്തര ഭരണമില്ലാതെ മലങ്കര മെത്രാപ്പോലീത്തായാൽ നയിക്കപ്പെടണമെന്നും സഭാവിശ്വാസിയായ ഒരാൾപോലും അതിൽനിന്ന് വിട്ടുപോകുവാൻ പാടില്ലായെന്നതുമാണ് ഓർത്തഡോക്സ് സഭയുടെ നിലപാട്. നീതിന്യായ കോടതിയുടെ നിർദ്ദേശത്തിൽ നിന്ന് വ്യതിചലിക്കുവാൻ പ. സഭയ്ക്കോ വിധികൾ നടപ്പിലാക്കേണ്ട ഭരണാധികാരികൾക്കോ അനുവാദമില്ലായെന്ന യാഥാർത്ഥ്യം നിലനിൽക്കെ വിരുദ്ധമായ നിലപാടുകൾ സംസ്ഥാന ഭരണകൂടത്തിൽ നിന്നും പാത്രിയർക്കീസ് വിഭാഗത്തിൽ നിന്നും ഉണ്ടാകുന്നത് സങ്കടകരവും ഐക്യചർച്ചകളുടെ പ്രസക്തി നഷ്ടപ്പെടുത്തുന്നവയുമാണ്. കേരള സർക്കാർ ആത്മാർത്ഥതയോടെ ഇടപെട്ടാൽ നീതി ന്യായ കോടതികളിൽ നിന്നുണ്ടാകുന്ന വിധികൾ യഥാവിധി നടപ്പിലാക്കുകയും സഭയിൽ ഐക്യവും സമാധാനവും ഉണ്ടാവുകയും ചെയ്യും. ഓർത്തഡോക്സ് സഭയും സമാധാനകാംക്ഷികളായ പാത്രിയർക്കീസ് വിഭാഗത്തിലെ വിശ്വാസികളും ഇതു തന്നെയാണ് ആഗ്രഹിക്കുന്നത്.

**11. പാത്രിയർക്കീസുകാർക്ക് ഭൂരിപക്ഷമുള്ള പള്ളികൾ അവർക്ക് വിട്ടുകൊടുത്ത് പ്രശ്നം പരിഹരിച്ചുകൂടേ?**

ഈ ആശയം സുപ്രീംകോടതി വിധി വന്നതിനുശേഷം പലയിടങ്ങളിൽ നിന്നും കേൾക്കുന്നുണ്ട്. എന്നാൽ അതിന് സാധ്യതയില്ലായെന്നതാണ് ഒറ്റവാക്കിൽ നൽകാനുള്ള ഉത്തരം. കാരണം മലങ്കരസഭ ഒന്നേയുള്ളൂവെന്നും അതൊരു ട്രസ്റ്റ് ആണെന്നും ട്രസ്റ്റ് ഭരിക്കപ്പെടേണ്ടത് 1934-ലെ ഭരണഘടന അനുസരിച്ചാണെന്നും ട്രസ്റ്റിലെ അംഗമായ ഓരോ വിശ്വാസിയും ആ നിയമം അനുസരിച്ച് നിലകൊള്ളണമെന്നും അനുസരിക്കാത്തവർക്ക് ട്രസ്റ്റിൽ നിന്നും സ്വമേധയാ പുറത്തുപോകാമെന്നും പുറത്തുപോകുന്നവർക്ക് ട്രസ്റ്റിന്റെ ഒരു ഭാഗവും വീതിച്ച് നൽകാൻ പാടില്ലായെന്നും കോടതി പുറപ്പെടുവിച്ച വിധി ന്യായം വ്യക്തമാക്കുന്നു. ഇക്കാരണത്താൽ സഭയുടെ ഒരു ഭാഗവും സഭാംഗമല്ലാത്തവർക്ക് നൽകുവാനോ അവർക്കത് ഉപയോഗിക്കുവാനോ അനുവാദം ഇല്ലാ

ത്തതാകുന്നു. അഥവാ 2017 ജൂലൈ 3-നു ശേഷം എവിടെയെങ്കിലും ആരെങ്കിലും അങ്ങനെ ചെയ്താൽ അത് കോടതിയലക്ഷ്യവും അടുത്ത നീണ്ട കോടതി വ്യവഹാരങ്ങളുടെ ആരംഭവുമായി മാറുന്നതാണ്. അതുകൊണ്ടുതന്നെ വീതംവയ്ക്കുന്ന പരിപാടിയും സമാന്തരഭരണവും മലങ്കരസഭ അനുവദിക്കുന്നില്ല.

ഭൂരിപക്ഷവും ന്യൂനപക്ഷവുമൊക്കെ മലങ്കരസഭാ ഭരണഘടനയുടെ അടിസ്ഥാനത്തിൽ ഇടവകകളുടെ ഭരണനിർവ്വഹണം നടത്തുന്നതിന് തെരഞ്ഞെടുക്കപ്പെടുന്ന സമിതികളുടെ കാര്യത്തിലാണ്. അത് ഏതെങ്കിലും കക്ഷിയുടെ ഭൂരിപക്ഷം നോക്കിയല്ല താനും. 2021 ഫെബ്രുവരി 10-ന് നിയമപരിഷ്കാര കമ്മീഷന്റെ പേരിൽ റിട്ടയർഡ് ജസ്റ്റിസ് കെ. റ്റി. തോമസ് തയ്യാറാക്കി കേരളാ സർക്കാരിന് സമർപ്പിച്ച 'സഭാതർക്ക പരിഹാര കരട് ബിൽ' ഇന്ത്യൻ ഭരണഘടനയോടും ജുഡീഷ്യറിയോടുമുള്ള വെല്ലുവിളിയാണ്. രാജ്യത്തിന്റെ മഹത്തായ നിയമങ്ങൾ നഗ്നമായി ലംഘിച്ചുകൊണ്ട് പരമോന്നത മദ്ധ്യസ്ഥനായ സുപ്രീംകോടതിയുടെ വിധിന്യായങ്ങളെ അപ്പാടെ തള്ളിക്കളഞ്ഞിരിക്കുന്ന കരടുബിൽ അസമയത്തു കൊണ്ടുവന്നിരിക്കുന്നത് സഭയിൽ ഭിന്നിപ്പുണ്ടാക്കുവാനും രാഷ്ട്രീയ ലാഭത്തിനുവേണ്ടിയും മാത്രമാണെന്ന് സഭ മനസ്സിലാക്കുന്നു. ഇങ്ങനെയുള്ള വികൃതശ്രമങ്ങളോടു സഭ നിയമപരമായും രാഷ്ട്രീയപരമായും പ്രതിരോധിക്കുക എന്നതാണ് കരണീയമായിരിക്കുന്നത്. നിയമപാലകരായ ന്യായാധിപന്മാർ റിട്ടയർ ആയ ശേഷം നിയമലംഘനം നടത്തുമ്പോൾ കൂടുതൽ ലജ്ജിക്കേണ്ടി വരുന്നത് ഭാരതത്തിന്റെ നീതിപീഠത്തിനു തന്നെയാണ്.

**12. പാത്രിയർക്കീസ് വിഭാഗത്തിലുള്ള വിശ്വാസികളുടെ ശവസംസ്കാരം ഓർത്തഡോക്സ് ദേവാലയങ്ങളിൽ തടയുന്നു എന്ന ആരോപണത്തിൽ എന്തെങ്കിലും സത്യമുണ്ടോ?**

ഈ വിഷയം സംബന്ധിച്ച് കേരളത്തിന്റെ മുഖ്യമന്ത്രി വരെ മലങ്കരസഭയെ അപമാനിച്ചുകൊണ്ടിരിക്കുന്ന രീതിയാണ് കാണുന്നത്. യഥാർത്ഥത്തിൽ ഒട്ടുംതന്നെ സത്യമുള്ള ഒരു ആരോപണമല്ലിത്. കട്ടച്ചിറയിൽ ഉണ്ടായ നിർഭാഗ്യകരമായ ഒരു സംഭവത്തിന്റെ പശ്ചാത്തലത്തിലാണ് ഈ ആരോപണം ശക്തമായി നിലനിർത്തി മുഖ്യമന്ത്രിയുൾപ്പെടെയുള്ളവർ മുന്നോട്ടുപോയത്. സത്യത്തെ തിരിച്ചറിയുവാൻ ശ്രമിക്കാത്ത ഭരണകർത്താക്കൾ വരെ സമൂഹത്തിലുണ്ടായാൽ ഇതല്ല ഇതിനപ്പുറമുള്ള ആരോപണങ്ങൾ സമൂഹത്തിൽ ഉണ്ടാകുമെന്നത് യാഥാർത്ഥ്യമാണ് (യേശുക്രിസ്തുവിന്റെ കാര്യത്തിലും ഇതുതന്നെയാണ് സംഭവിച്ചത്). സഭ ദൈവത്തിന്റേതാകുന്നു എന്ന് ഉറച്ച് വിശ്വസിക്കുന്ന മലങ്കരസഭ ഇപ്രകാരമുള്ള അസത്യ ആരോപണങ്ങളിൽ പതറുകയില്ല. സമൂഹത്തിന്റെ അനുകമ്പ പിടിച്ചുപറ്റി നിയമം തെറ്റിക്കുവാനുള്ള മാർഗ്ഗത്തിന്റെ ഭാഗമായി അനാഥശാലയിൽ ചിലവഴിക്കുകയും ചോദിക്കുവാനും പറയുവാനും അധികമാരുമില്ലായെന്ന് ബോധ്യപ്പെടുത്തുകയും ചെയ്ത ഒരു വൃദ്ധ മാതാവിന്റെ മൃതശരീരം വച്ച് പാത്രിയർക്കീസ് വിഭാഗം നടത്തിയ നാടകങ്ങളാണ് ഈ ആരോപണങ്ങളുടെ യഥാർത്ഥ പശ്ചാത്തലം. നിയമാനുസൃത വികാരി ആ മാതാവിന്റെ മൃതദേഹം ആദരവോടുകൂടി സംസ്കരിക്കാമെന്ന് ആവർത്തിച്ചാവർത്തിച്ച് അധികാരികൾ ഉൾപ്പെടെയുള്ളവരോട് പറഞ്ഞുവെങ്കിലും അതിനെ അംഗീകരിക്കാതെ നിയമം തെറ്റിക്കുവാൻവേണ്ടി വഴിവക്കിലും വീട്ടുമുറ്റത്തെ പേടകത്തിനുള്ളിലും മൃതദേഹം വച്ച് വിലപേശിയ പാത്രിയർക്കീസ് വിഭാഗം കാണിച്ച നിഷ്ഠൂരതയാണ് ഓർത്തഡോക്സ് സഭയെ പ്രതിക്കൂട്ടിലാക്കിയ തന്ത്രപ്രചരണം. അതിന്റെ തുടർച്ചയായി തിരുവനന്തപുരത്ത് നടത്തിയ ശവപ്പെട്ടി ഘോഷയാത്ര കേരള സർക്കാരിനെ പ്രതിപക്ഷ പാർട്ടികളുടെ സഹായത്തോടുകൂടിതന്നെ ശവസംസ്കാര ഓർഡിനൻസും ബില്ലുമൊക്കെ ഇറക്കിക്കുവാൻ വേണ്ടി നടത്തിയ നാടകങ്ങളാണ്. കഥയും തിരക്കഥയും സംഭാഷണവും നിർമ്മാണവും സംവിധാനവുമൊക്കെ നിർവ്വഹിച്ചത് ഭരണനിർവ്വഹണത്തിലിരിക്കുന്നവരും പാത്രിയർക്കീസ് വിഭാഗവും കൂടിചേർന്നാണെന്നത് അരിയാഹാരം കഴിക്കുന്ന ഏവർക്കും മനസ്സിലാകും (പുതിയ നിയമ നിർമ്മാണത്തിനു വേണ്ടിയുള്ള നിലവിളിയും സംവിധാനവുമൊക്കെ ഇതിന്റെ പിൻതുടർച്ചയായി സഭ മനസ്സിലാക്കുന്നു. ഇത് കേരള സമൂഹത്തിൽ ഭാവിയിലുണ്ടാകാവുന്ന അരാജകത്വത്തിലേക്ക് വിരൽചൂണ്ടുന്നതാണ്).

സഭയിൽ കാലാകാലങ്ങളായി ശവസംസ്ക്കാരം സംബന്ധിച്ച് സംഭവിച്ചുകൊണ്ടിരിക്കുന്നത് തിരിച്ചാണ്. നിയമപരമായ അനുവാദമുള്ള ഓർത്തഡോക്സ് സഭാംഗങ്ങളുടെ മൃതദേഹങ്ങൾ തടഞ്ഞും മൃതദേഹങ്ങളെ കൂവിവിളിച്ച് അവഹേളിച്ചും പാരമ്പര്യമുള്ളവരാണ് പാത്രിയർക്കീസ് വിഭാഗക്കാർ (ഇതിൽ ചില സംഭവങ്ങളുടെ വീഡിയോ ദൃശ്യങ്ങൾ ഇപ്പോഴും ലഭ്യമാണ്). ഓർത്തഡോക്സ് വിഭാഗം ശാന്തരായി നിന്ന് സഹിഷ്ണതയോടെ അവയെ സഹിച്ചതുകൊണ്ട് ലോകത്തിനു മുമ്പിൽ സഭ അവഹേളിക്കപ്പെട്ടില്ല. ഓർത്തഡോക്സ് സഭ ഒരു വിശ്വാസിയുടെയും മൃതദേഹം തടഞ്ഞിട്ടില്ല. നിയമം അനുവദിച്ചിരിക്കുന്ന വികാരിമാരുടെ അറിവും അനുവാദവും കാർമികത്വവും ഉണ്ടായിരിക്കണമെന്ന് മാത്രമെ സഭ അനുശാസിക്കുന്നുള്ളൂ (അത് സാമൂഹിക നിയമമാണ്). അത് ബഹുമാനപ്പെട്ട നീതിന്യായ കോടതികളും വ്യക്തമാക്കിയിരിക്കുന്ന വസ്തുതയാണ്. അതുകൊണ്ടു തന്നെയാണ് മനുഷ്യാവകാശ കമ്മീഷനും 29/11/2019-ലെ വിധിപ്രകാരം നിയമസാധുതയുള്ള വികാരിയുടെ നേതൃത്വത്തിൽ മൃതശരീരം സംസ്കരിക്കണമെന്ന് നിർദ്ദേശിച്ചിരിക്കുന്നത്. ശവസംസ്കാരം തടയുന്നു എന്ന വ്യാജപ്രചാരണം വഴി സമൂഹത്തിന്റെ അനുകമ്പ പിടിച്ചുപറ്റാനും ദേവാലയങ്ങളിൽ സമാന്തരഭരണം സ്ഥാപിക്കാനുമുള്ള പാത്രിയർക്കീസ് തന്ത്രമാണ് വെളിപ്പെട്ടു വരുന്നത്. കട്ടച്ചിറയിലും മറ്റുമുണ്ടായ ശവസംസ്കാര വിഷയങ്ങളുടെ ശരിയായ പശ്ചാത്തലവും കാരണവും ഇനിയെങ്കിലും മനസ്സിലാക്കി വിശകലനം ചെയ്താൽ സത്യം തിരിച്ചറിയാവുന്നതെയുള്ളൂ.

**13. മൃതദേഹം സംസ്കരിക്കുന്നത് സംബന്ധിച്ച് കേരള സർക്കാർ കൊണ്ടുവന്ന ബില്ലിനെക്കുറിച്ച് എന്താണഭിപ്രായം?**

അത് സംബന്ധിച്ച് പ്രത്യേകിച്ച് ഒരു അഭിപ്രായം പറയാതിരിക്കുന്നതാണ് ഉചിതമെന്ന് വിചാരിക്കുന്നു. ഏവർക്കും അറിയാവുന്നതുപോലെ ഉചിതമായ ശവസംസ്കാരം ലഭിക്കുക എന്നത് ഏതൊരു വ്യക്തിയുടേയും അവകാശമാണ്. അത് മാനിക്കപ്പെടുക തന്നെ വേണം. പാത്രിയർക്കീസ് വിഭാഗം ഒരിക്കൽപ്പോലും അത് മാനിച്ചിട്ടില്ല എന്നതാണ് യാഥാർത്ഥ്യം.

1972 മുതലുള്ള ചരിത്രം പരിശോധിച്ചാൽ അത് വ്യക്തമാണ്. 2017 ജൂലൈ 3-ലെ സുപ്രീംകോടതി വിധി വന്നതിനുശേഷവും വിധി നടപ്പിലായിട്ടില്ലാത്ത പള്ളികളിൽ സഭാമക്കൾ വാങ്ങിപ്പോകുമ്പോൾ അവരുടെ ശവസംസ്കാരം നീതിന്യായകോടതികളുടെ സഹായത്തോടെ മാത്രം നടത്തേണ്ടി വരുന്നതും ഇക്കാരണത്താലാണ്. കേരള സർക്കാരിന്റെ ശവസംസ്കാര ബിൽ എല്ലാ ക്രൈസ്തവ സഭകൾക്കും എന്ന പേരിൽ തുടങ്ങിയെങ്കിലും മറ്റുള്ളവരുടെ എതിർപ്പു മൂലം അത് ഓർത്തഡോക്സ്-യാക്കോബായക്കാർക്ക് മാത്രമായി ചുരുക്കിയിട്ടുണ്ട്. കോടതിയിൽ നിന്ന് ശവസംസ്ക്കാരം സംബന്ധിച്ച വ്യക്തമായ നിർദ്ദേശങ്ങൾ ഉള്ളതിനാൽ അതിന് മുകളിൽ ഓർഡിനൻസും ബില്ലും ഒക്കെ കൊണ്ടുവരുന്നത് അരാജകത്വം സൃഷ്ടിക്കുന്ന തിനു മാത്രമാണ്. ശവസംസ്ക്കാര ബിൽ വന്നതിനുശേഷം ഉത്തരവാദികൾ ഇല്ലാതെ സഭയുടെ സെമിത്തേരികൾ മാറ്റപ്പെട്ടിരിക്കുന്നു എന്നതാണ് വസ്തുത. നീതിന്യായ കോടതികൾ ഇടപെടും എന്ന് കരുതുന്നു.

**14. ഓർത്തഡോക്സ് സഭ ഉന്നയിക്കുന്ന ദേശീയതയെ ചൂണ്ടിക്കാണിച്ചുകൊണ്ട് മാർത്തോമാ ശ്ലീഹാ ഇന്ത്യാക്കാരനായിരുന്നുവോ, യേശുക്രിസ്തു ഇന്ത്യാക്കാരനായിരുന്നുവോ എന്ന പാത്രിയർക്കീസ് ബാവായുടെ ചോദ്യങ്ങൾക്ക് എന്തു മറുപടിയാണ് നൽകുവാനുള്ളത്?**

ഇതൊരു യുക്തിചിന്തയുടെ ഭാഗമാണ്. ഇങ്ങനെയുള്ള ചോദ്യങ്ങൾ സാധാരണക്കാരായ ആരെങ്കിലും ഉന്നയിച്ചാൽ മനസിലാക്കാം. പൗരസ്ത്യ ഓർത്തഡോക്സ് സഭകളിൽ ഒന്നിന്റെ പ്രധാന മേലധ്യക്ഷൻ തന്നെ ഇങ്ങനെയൊരു യുക്തിചോദ്യം ഉന്നയിച്ചാൽ മറുപടി നൽകേണ്ടത് മറ്റ് പൗരസ്ത്യ ഓർത്തഡോക്സ് സഭകളാണ്. എന്തായാലും ഏതെങ്കിലും ഒരു സഭയുടെ മാത്രം മേലധ്യക്ഷൻ കർത്താവാണെന്ന് മലങ്കര ഓർത്തഡോക്സ് സഭ വിശ്വസിക്കുന്നില്ല. മേലദ്ധ്യക്ഷന്മാർ കർത്താവിനെ പ്രതിനിധീകരിക്കുന്നു എങ്കിൽ അത്തരമൊരു പ്രതിനിധി ഭാരതത്തിലുമുണ്ടെന്ന് മനസിലാക്കിയാൽ നന്ന്. മലങ്കരസഭ ഒരു വിദേശ ക്രൈസ്തവ സഭയേയോ അവിടുത്തെ മേലധ്യക്ഷന്മാരെയോ ഒരിക്കലും എതിർക്കുന്നില്ല. എല്ലാവരേയും ആദരിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്നു. എന്നാൽ മലങ്കരസഭയുടെ മേൽ അടിമനുകം കൊണ്ടുവന്നാൽ അത് ആരായാലും സ്വീകരിക്കുക പ്രയാസമാണ്. അത് എതിർക്കുക തന്നെ ചെയ്യും. ഏകം, വിശുദ്ധം, കാതോലികം, അപ്പോസ്തോലികം എന്ന് കോപ്റ്റിക്-എത്യോപ്യൻ-അർമീനിയൻ-സിറിയൻ സഭകൾ ഉരുവിടുന്നതുപോലെയാണ് മലങ്കരസഭയും ഉരുവിടുന്നത്. ഈ സഭകളൊക്കെ അതാത് ദേശത്തെ ദേശീയസഭകൾ തന്നെയാണ്. അവരവരുടെ ദേശത്തിന്റെ സംസ്കാരം ഉൾക്കൊണ്ടുതന്നെ

അവർ മുന്നോട്ടുപോകുന്നു. മലങ്കരസഭയും അങ്ങനെതന്നെ മുന്നോട്ടുപോകാൻ സുറിയാനിസഭ ഉൾപ്പെടെയുള്ള മറ്റ് ക്രൈസ്തവസഭകൾ അനുവദിക്കണം.

മറ്റെല്ലാ സഭകളും അത് അംഗീകരിക്കുന്നു. അന്ത്യോഖ്യൻ സുറിയാനി സഭയും അത് അംഗീകരിച്ചെങ്കിലേ മതിയാകൂ. ഭാരതത്തിന്റെ പരമോന്നത കോടതിയിൽ നിന്നും ഉണ്ടായിരിക്കുന്ന ന്യായവിധികൾ മാനിക്കുകയെന്ന സാമാന്യ മര്യാദ പ. പാത്രിയർക്കീസ് ബാവായും പാത്രിയർക്കീസ് വിഭാഗവും കാട്ടിയാൽ മലങ്കരസഭയിൽ ഐക്യത്തിന്റെയും സമാധാനത്തിന്റെയും പാത തെളിയും.

**15. എപ്പോൾ വേണമെങ്കിലും കേരളത്തിൽ ചർച്ചയ്ക്ക് വരാൻ തയ്യാറാണെന്ന് പരിശുദ്ധ പാത്രിയർക്കീസ് ബാവാ അഭിമുഖത്തിൽ പറയുന്നുണ്ടല്ലോ. എന്താണ് അഭിപ്രായം?**

പരിശുദ്ധ പാത്രിയർക്കീസ് ബാവാ വരേണ്ട രീതിയിൽ മലങ്കരയിൽ എത്തിയാൽ അദ്ദേഹത്തിന് സുസ്വാഗതം. ഇപ്പോഴത്തെ പാത്രിയർക്കീസ് വിഭാഗം അദ്ദേഹത്തിന് നൽകിവരുന്ന ആദരവിന്റെ പത്തിരട്ടി ആദരവ് നൽകാൻ മലങ്കര ഓർത്തഡോക്സ് സഭ എപ്പോഴും തയ്യാറാണ്. എന്നാൽ അങ്ങനെയൊരു പ്രത്യാശ ഇപ്പോൾ മലങ്കരസഭയ്ക്കുണ്ടെന്ന് കരുതുന്നില്ല. പരിശുദ്ധ അപ്രേം കരീം പാത്രിയർക്കീസ് ബാവാ സ്ഥാനമേറ്റപ്പോൾ പുറപ്പെടുവിച്ച പ്രസ്താവനകളും എഴുത്തുകളും മലങ്കരസഭയ്ക്ക് വലിയ പ്രതീക്ഷകളാണ് നൽകിയത്. എന്നാൽ അദ്ദേഹത്തിന്റെ പ്രഥമ മലങ്കര സന്ദർശനം മുതൽ ഇന്നയോളമുള്ള പ്രവർത്തനങ്ങളും പ്രസ്താവനകളും പ്രതീക്ഷയ്ക്ക് ഒട്ടും വക നൽകുന്നതല്ല എന്നതാണ് യാഥാർത്ഥ്യം. പാത്രിയർക്കീസ് വിഭാഗത്തിലെ ഇപ്പോഴത്തെ ചില നേതാക്കന്മാരൊക്കെ അതു തുറന്നു സമ്മതിക്കുന്നില്ലെങ്കിലും അവരുടെ ഉള്ളിലുള്ള ചിന്തയും ഇതാണെന്നാണ് വിചാരം. അതുകൊണ്ടാണ് 'ഈ ഇരുമ്പുനുകം എത്രനാൾ സഹിക്കേണ്ടി വരും' എന്ന പ്രസ്താവനപോലും അവരുടെ ചില പ്രധാന നേതാക്കന്മാർ രേഖാപരമായിത്തന്നെ ഇറക്കിയിട്ടുള്ളത്. സമീപകാലത്തായി ക്നാനായ വിഭാഗത്തിൽ രൂപംകൊണ്ട തർക്കങ്ങളും സമൂഹം അറിഞ്ഞതാണ്.

പ. അന്ത്യോഖ്യാ പാത്രിയർക്കീസന്മാരുടെ ലക്ഷ്യമെന്തെന്ന് ഉത്തമ ബോധ്യമുള്ളതിനാൽ മലങ്കരസഭയുടെ ഭരണഘടനയും ഭാരതത്തിലെ നീതിന്യായ കോടതികൾ നൽകിയിരിക്കുന്ന നിയമവും അനുസരിക്കുന്നവർക്ക് മാത്രമേ മലങ്കരസഭയിൽ സ്ഥാനമുണ്ടാവുകയുള്ളൂ എന്ന് വീണ്ടും ഉറപ്പിക്കേണ്ടിയിരിക്കുന്നു. അതിനപ്പുറമായ ഒരു ചിന്ത ആർക്കെങ്കിലും ഉണ്ടെങ്കിൽ ചർച്ചകളും ചർച്ചയ്ക്ക് നേതൃത്വം കൊടുക്കുവാൻ തയ്യാറാണെന്ന് പറയുന്നവരും ലക്ഷ്മണരേഖയ്ക്ക് അപ്പുറത്ത് നിൽക്കുന്നത് തന്നെയാണ് ഉചിതം. മലങ്കരസഭ ചർച്ച നടത്താൻ ആഗ്രഹിക്കുന്നത് പ. പാത്രിയർക്കീസ് ബാവായോട് തന്നെയാണ്. അതിനുവേണ്ടി സഭ പല പ്രാവശ്യം ശ്രമിച്ചിട്ടുമുണ്ട്.

**16. മലങ്കര സഭയിലെ ചില പള്ളികളോട് ചേർന്ന് ചില മതമൈത്രി സംഘടനകളും രാഷ്ട്രീയ നേതാക്കന്മാരും ചില നിയമജ്ഞർപോലും പാത്രിയർക്കീസ് വിഭാഗത്തിനുവേണ്ടി പ്രത്യക്ഷമായി പ്രവർത്തിക്കുന്നുണ്ടല്ലോ. എന്താണ് അഭിപ്രായം?**

നീതിബോധവും നിയമബോധവുമുള്ള ഒരു പൗരന് മനസിലാക്കുവാൻ കഴിയാത്ത ഒന്നായിട്ടാണ് ഈ പിന്താങ്ങലിനെ മനസിലാക്കുന്നത്. പള്ളികളുടേയും വിശ്വാസത്തിന്റേയും സംരക്ഷണമാണ് പിന്താങ്ങലുകാരുടെ ലക്ഷ്യം എന്നൊക്കെയാണ് കേൾക്കുന്നത്. പള്ളിക്കും വിശ്വാസത്തിനും ഭീഷണിയും ജീർണതയും സംഭവിക്കുമ്പോഴാണ് സംരക്ഷണം ആവശ്യമാകുന്നത്. നിയമം അനുസരിക്കാത്ത ചില ആളുകൾ പള്ളികൾ കൈയേറി പിടിച്ചെടുത്തശേഷം ദീർഘ വർഷങ്ങളായി അഴിമതിയിലൂടേയും കൊള്ളിവയ്പിലൂടേയും ഭരണം കൈയാളിയപ്പോൾ അതിന്റെ ഗുണഭോക്താക്കളായി ചില ദേശവ്യാപാരികളും രാഷ്ട്രീയക്കാരും നിയമജ്ഞരും നിയമപാലകരും ഭരണകർത്താക്കളുമൊക്കെ മാറിയിട്ടുണ്ടെന്നത് പരസ്യമായി വിളിച്ചുപറയുവാൻ സാധിക്കാത്ത ചില യാഥാർത്ഥ്യങ്ങളാണ്. ദീർഘനാളുകളിലെ വ്യവഹാരങ്ങളുടെ ഫലമായി ലഭിച്ച നീതിന്യായ കോടതി പുറപ്പെടുവിച്ച വിധി നടപ്പിലാക്കി പള്ളികളിൽ നിയമം പുനഃസ്ഥാപിക്കുന്നതു വഴി പള്ളികൾക്കോ വിശ്വാസത്തിനോ പള്ളി ആചാരങ്ങൾക്കോ വിശ്വാസികൾക്കോ എന്ത് നാശമാണ് സംഭവിക്കുന്നത്? അടുത്ത കാലത്തായി ഒരു സ്ഥലത്തെ മതമൈത്രിക്കാർ കോടതിയിൽ സഭാക്കേസിൽ കക്ഷി ചേരാൻ ചെന്നപ്പോൾ കോടതിയുടെ പ്രതികരണം മാധ്യമങ്ങൾ വഴി ഏവരും മനസിലാക്കിയതാണ്. 'മെത്രാൻ കക്ഷികൾ പള്ളി പിടിച്ചെടുക്കാൻ വരുന്നു' എന്ന് ബഹളമുണ്ടാക്കുമ്പോൾ അതിലെ സത്യാവസ്ഥ മനസിലാക്കുവാൻ ശ്രമിക്കാതെ വിഘടിത വിഭാഗത്തിന് പിന്താങ്ങൽ നൽകുന്ന സ്വാർത്ഥമതികളായ രാഷ്ട്രീയ നേതാക്കന്മാരുടേയും മതമൈത്രി സംഘങ്ങളുടേയും നിയമജ്ഞന്മാരുടേയും മതനേതാക്കന്മാരുടേയും എന്തിനോവേണ്ടി അവർക്ക് അമിതമായ വാർത്താപ്രാധാന്യം നൽകുന്ന ചില മാധ്യമ പടയാളികളുടേയും (ഇങ്ങനെ ചെയ്യുന്ന ആളുകളെ മാത്രമാണ് ഇവിടെ ഉദ്ദേശിക്കുന്നത്) പ്രവർത്തനങ്ങൾ കാണുമ്പോൾ 'പണത്തിനു മീതെ പരുന്തും പറക്കില്ല' എന്ന പഴമൊഴി മാത്രമാണ് ഓർമ്മ വരുന്നത്. സമൂഹത്തിൽ നിയമം നടപ്പിലാക്കുന്നതിന് തടസമുണ്ടാക്കുന്ന നിയമപാലകരുടെ പ്രവർത്തനരീതികൾ കാണുമ്പോൾ മറ്റെന്തെങ്കിലും പഴമൊഴി കൊണ്ട് അതിനെ നിർവ്വചിക്കുവാൻ പറ്റുമോ? എന്തായാലും ഒരു കാര്യത്തിൽ ഉറപ്പുണ്ട്. ഇന്ത്യ വ്യക്തമായ ഭരണഘടനയുള്ള ഒരു ജനാധിപത്യ രാജ്യമാണ്. അതിന് നിയമങ്ങളും അവ നടപ്പിലാക്കുവാനുള്ള സംവിധാനങ്ങളുമുണ്ട്. യഥാസമയത്ത് അത് നടന്നുകൊള്ളും. നിയമം നടപ്പിലാക്കുമ്പോൾ ഒരു പള്ളിക്കും ഒരു വിശ്വാസിക്കും ഒരു നാശവും ഉണ്ടാകുകയില്ല. പിന്നെയോ നിയമവിധേയരല്ലാത്ത ചില വൈദിക വേഷധാരികൾക്കും നിയമമില്ലാത്ത ചില പള്ളിഭരണക്കാർക്കും അവരെ പുറമെ നിന്ന് പിന്താങ്ങുന്ന സ്വാർത്ഥമതികളായ മതമൈത്രി എന്നൊക്കെ സ്വയം പേരിട്ട് വിളിക്കുന്നവർക്കുമൊക്കെ ചില നഷ്ടങ്ങൾ ഉണ്ടായി തുടങ്ങുമെന്നേയുള്ളൂ.

**17. കേരളത്തിലെ സഭാതർക്കം ചിലപ്പോൾ ക്രമസമാധാനത്തെപ്പോലും ബാധിക്കുന്നുണ്ട്, എന്താണഭിപ്രായം?**

അതിൽ അല്പം ശരിയുണ്ട്. അത് അങ്ങേയറ്റം വേദനാജനകവും നിർഭാഗ്യകരവുമാണ്. നിഷ്പക്ഷമതികളായവർ ഇതിനെക്കുറിച്ച് ഒരു ശരിയായ വിശകലനം നടത്തേണ്ടതുണ്ട്. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ഒരിക്കൽപ്പോലും പള്ളി പിടിച്ചെടുക്കുവാനോ പള്ളി കൈയേറുവാനോ പോയിട്ടില്ല.

അവരെ ആ രീതിയിൽ വിശേഷിപ്പിക്കുന്നത് പള്ളികൾ കൈയേറി പിടിച്ചുവച്ചിരിക്കുന്നവരും നിയമസാധുതയില്ലാത്തവരും അവരെ പിന്താങ്ങുന്നവരുമാണ്. ക്രമസമാധാനപ്രശ്നം സമൂഹത്തിൽ ഉണ്ടാക്കുന്നവരും അവർ തന്നെയാണ്. ഭരണത്തിലിരിക്കുന്ന സർക്കാരുകളുടെ ഉത്തരവാദിത്തം അവർ ഭംഗിയായി നിറവേറ്റിയാൽ കേരളത്തിൽ സഭാതർക്കം സംബന്ധിച്ചുള്ള ഒരു ക്രമസമാധാനപ്രശ്നവും ഉണ്ടാകുകയില്ലെന്ന് ഉറപ്പാണ്. നീതിന്യായ കോടതികളിൽ നിന്ന് വിധിന്യായങ്ങൾ ഉണ്ടായിക്കഴിഞ്ഞാൽ അവ നടപ്പിലാക്കിയേ പറ്റുകയുള്ളൂ എന്ന് കോടതി നിർബന്ധിക്കുമ്പോഴെങ്കിലും നടപ്പിലാക്കുവാൻ സർക്കാർ ശ്രമിച്ചാൽ ഒരിടത്തും ക്രമസമാധാനപ്രശ്നം ഉണ്ടാകില്ല. വിശ്വാസികളുടെ ആരാധനാ സ്വാതന്ത്ര്യം നിഷേധിക്കുന്നതുകൊണ്ടാണ് ക്രമസമാധാനപ്രശ്നം ഉണ്ടാകുന്നതെന്ന ഒരു ചിന്തയ്ക്ക് യാതൊരു അടിസ്ഥാനവുമില്ലാത്തതാണ്. കാരണം മലങ്കരസഭയുടെ ഒരു ദേവാലയത്തിൽ നിന്നും വിശ്വാസികൾ വിട്ടുപോകണമെന്ന് ഏതെങ്കിലും നീതിന്യായ കോടതിയോ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയോ ഇതുവരെയും ഒരിടത്തും പറഞ്ഞിട്ടില്ല. സമാന്തര ഭരണം പാടില്ലായെന്നു മാത്രമേ കോടതിയും സഭയും പറയുന്നുള്ളൂ. ഒന്നുകിൽ നിയമം പാലിച്ചുകൊണ്ട് സഭയിൽ സന്തോഷപൂർവ്വം നിന്ന് ഒന്നായി ആരാധിക്കുക; അല്ലെങ്കിൽ തന്നിഷ്ടപ്രകാരം ആരാധന നടത്താവുന്ന മറ്റു മാർഗ്ഗങ്ങൾ തേടി പോവുക. സഭയെ ഉപദ്രവിക്കാതിരിക്കുക. ഇതൊരു സാധാരണ തത്വമല്ലേ?

**18. വിശ്വാസപരമായ കാര്യങ്ങൾ സഭാതർക്കത്തിന് കാരണമാണോ?**

മലങ്കര സഭാതർക്കം എന്ന പേരിൽ ഇന്ന് അറിയപ്പെടുന്ന വിഷയത്തിൽ വിശ്വാസപരമായ എന്തെങ്കിലും ഉണ്ടെന്ന് കരുതുന്നില്ല. സുറിയാനി ഓർത്തഡോക്സ് സഭയും മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയും ഓറിയന്റൽ ഓർത്തഡോക്സ് സഭാ കൂട്ടായ്മയിൽ ഇപ്പോഴുമുള്ള രണ്ട് സജീവ കുടുംബങ്ങളാണ്. അടിസ്ഥാനപരമായ എല്ലാ വിശ്വാസകാര്യങ്ങളിലും വ്യത്യസ്തത ഇല്ലാതെ പോകുന്നു എന്നതിനാലാണ് അങ്ങനെ നിലനിൽക്കുന്നത്. എന്നാൽ രണ്ട് പ്രധാന വിശ്വാസ വിഷയങ്ങൾ സഭാതർക്കത്തിന്റെ ഉള്ളിൽ കടന്നു വന്നിട്ടുണ്ട്:

1) പരിശുദ്ധ മാർത്തോമാ ശ്ലീഹായ്ക്ക് പട്ടത്വം ഇല്ലെന്ന് കാണിച്ചുകൊണ്ട് പരിശുദ്ധ അന്ത്യോഖ്യാ പാത്രിയർക്കീസ് യാക്കോബ് തൃതീയൻ പുറപ്പെടുവിച്ച 203-ാം നമ്പർ കൽപന. ആ കൽപന 1971-ൽ പുറപ്പെടുവിച്ചതാണ്. അദ്ദേ

ഹമോ അദ്ദേഹത്തിന്റെ പിൻഗാമികളോ അത് ഇതുവരേയും പിൻവലിച്ചിട്ടില്ല. ഇക്കാര്യം പുറത്തുപറയാൻ പാത്രിയർക്കീസ് പക്ഷം ഇപ്പോൾ അധികം ശ്രമിക്കാറില്ല.

2) ശ്ലൈഹികതയുടെയും പട്ടത്വത്തിന്റെയും ഉറവിടം പരിശുദ്ധ പത്രോസ് ശ്ലീഹാ മാത്രമാണെന്ന പഠിപ്പിക്കൽ. എന്തായാലും അങ്ങനെയൊരു പഠിപ്പിക്കൽ ഓറിയന്റൽ ഓർത്തഡോക്സ് സഭകളിലോ ബൈസന്റയിൻ ഓർത്തഡോക്സ് സഭകളിലോ ഇല്ലെന്നതാണ് സത്യം. ഓർത്തഡോക്സുകാരോടുള്ള അകലം കൂട്ടുവാൻവേണ്ടി കേരളത്തിലെ പാത്രിയർക്കീസ് വിഭാഗം മാത്രം കൊണ്ടുവന്ന ചിന്തയാണത്. എന്തായാലും ഈ രണ്ട് തെറ്റുകളും ഉണ്ടായിരിക്കുന്നത് പാത്രിയർക്കീസ് വിഭാഗത്തിൽ നിന്നാണ്. തിരുത്തേണ്ടത് അവരാണ്. ഇല്ലെങ്കിൽ കാലക്രമേണ മറ്റ് പൗരസ്ത്യ സഭകൾ ഇതിൽ ഇടപെട്ടുകൊള്ളും എന്ന് ആശിക്കുന്നു.

**19. സഭാവിഷയത്തിൽ ഇപ്പോൾ എന്ത് നിലപാടാണ് സ്വീകരിക്കേണ്ടത്?**

സഭാവിഷയത്തിൽ സുപ്രീംകോടതി നൽകിയിരിക്കുന്ന വിധി നടപ്പിലാക്കി സഭയിൽ ഐക്യവും സമാധാനവും വരുത്തുക എന്നതല്ലാതെ മറ്റൊരു നിലപാട് സ്വീകരിക്കുവാൻ നമുക്ക് അനുവാദമില്ലല്ലോ. മലങ്കരസഭ ഇന്ന് നിരവധി പ്രശ്നങ്ങൾ അഭിമുഖീകരിക്കുന്നുണ്ട്. പ്രധാന പ്രശ്നം കോടതിവിധി പുറപ്പെടുവിക്കപ്പെട്ട സമയം മുതൽ പല കേന്ദ്രങ്ങളിൽനിന്നും പുറത്തുവരുന്ന അസത്യ പ്രസ്താവനകളും വ്യക്തിഹത്യകളുമാണ്. കൃത്യമായി പറഞ്ഞാൽ 2017 ജൂലൈ 3-ന് വിധി വന്നുവെങ്കിൽ ജൂലൈ 8-ലെ മംഗളം പത്രത്തിൽ ആദ്യ വ്യാജ വാർത്ത വന്നു. മലങ്കരസഭ ഭരണഘടനയെക്കുറിച്ചായിരുന്നു അത്. വ്യാജ വാർത്തകളുടെ തുടർകഥകൾ വിവിധ മാധ്യമങ്ങൾ വഴി ഇന്നും തുടരുന്നു. നിയമവിധേയമായി സഭ ഒന്നാവുകയാണെങ്കിൽ തങ്ങൾക്കുണ്ടായേക്കാവുന്ന നഷ്ടങ്ങളെക്കുറിച്ചുള്ള ബോധ്യമുള്ളതുകൊണ്ടായിരിക്കാം അവർ അർദ്ധസത്യങ്ങളും അസത്യങ്ങളും പ്രസ്താവിച്ച് ജനങ്ങളെ തെറ്റിദ്ധരിപ്പിച്ചുകൊണ്ടിരിക്കുന്നത്. കോടതി ഉത്തരവുകൾ ഉണ്ടാകുമ്പോൾ അവയിലുണ്ടാകുന്ന ഗുണപരമായ കാര്യങ്ങൾ മറച്ചുവച്ചുകൊണ്ട് തെറ്റായ വ്യാഖ്യാനങ്ങൾ നൽകി ജനത്തെ തെറ്റിദ്ധരിപ്പിക്കുന്ന ശൈലി അകത്തുള്ളവരും പുറത്തുള്ളവരും തിരുത്തേണ്ടതുണ്ട്. വോട്ടിന് മാത്രം ജീവിക്കുന്ന ചില രാഷ്ട്രീയ നേതാക്കളും പണത്തിനുവേണ്ടി മാത്രം എന്തും പറയുവാൻ തയ്യാറായിരിക്കുന്ന കേസില്ലാ നിയമജ്ഞരും സത്യത്തെ മനസിലാക്കിയിട്ടും ശരിയായത് വെളിപ്പെടുത്താതെ സെൻസേഷൻ വാർത്തകൾ മാത്രം സൃഷ്ടിക്കുന്ന ചില മാധ്യമങ്ങളും സത്യം വിളിച്ചു പറഞ്ഞാൽ തങ്ങളുടെ പൂർവ്വീകർ പണ്ട് ചെയ്തുകൂട്ടിയ പലതും തെറ്റായിരുന്നുവെന്ന് പറയേണ്ടിവരും എന്നതുകൊണ്ട് അസത്യത്തോടൊപ്പം നിലകൊള്ളാമെന്ന് ചിന്തിച്ച് ഒളിഞ്ഞും തെളിഞ്ഞും പ്രസ്താവനകൾ ഇറക്കുന്ന ചില ക്രൈസ്തവ നേതാക്കളും മലങ്കരസഭയുടെ പള്ളികളിൽ നിയമം നടപ്പിലാക്കി ശാശ്വത സമാധാനമുണ്ടാക്കുന്നതിന് തടസ്സങ്ങളാണ്. സഭയേക്കാൾ കൂടുതൽ രാഷ്ട്രീയ പാർട്ടികളേയും തങ്ങളുടെ സ്ഥാനങ്ങളേയും സ്നേഹിക്കുന്ന വൈദികസ്ഥാനികളുൾപ്പെടെ ചിലർ സഭയ്ക്കുള്ളിൽ ഉണ്ടെന്നുള്ളതും വിസ്മരിച്ചു കൂടാ.

ഐക്യവും സമാധാനവുമാണ് സഭയുടെ ലക്ഷ്യം. കോടതിയും അതു തന്നെയാണ് ആവശ്യപ്പെട്ടിരിക്കുന്നത്. 1958-ലെ സുപ്രീംകോടതി വിധിയുടെ പശ്ചാത്തലത്തിലുണ്ടായ സമാധാനവഴി നിലച്ചുപോയതും 1995-ലെ വിധിക്ക് ശേഷം കോടതിയുടെ നിരീക്ഷകന്റെ സാന്നിദ്ധ്യത്തിൽപോലും സമാധാന ചർച്ചകൾ തകർക്കപ്പെട്ടതും തുടർന്നുമുണ്ടാകാതിരിക്കാനാണ് 2017 ജൂലൈ 3-ന് വ്യക്തമായ നിർദ്ദേശങ്ങളോടെയുള്ള വിധി ഉണ്ടായിരിക്കുന്നത്. അത് മനസ്സിലാക്കികൊണ്ടു തന്നെയാണ് 2017 ജൂലൈ 11-ന് 185/2017 നമ്പറായി സമാധാനവും ഐക്യവും ആഹ്വാനം ചെയ്തുകൊണ്ട് പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനി പൊതു കല്പന പുറപ്പെടുവിച്ചത്. 2017 ഓഗസ്റ്റ് മാസത്തിൽ ചേർന്ന പ. സുന്നഹദോസ് അത് അംഗീകരിക്കുകയും ഐക്യത്തിന്റെ ആഹ്വാനം നടത്തുകയും ചെയ്തിട്ടുണ്ട്. അതേ മാസം ചേർന്ന സഭയുടെ അസ്സോസിയേഷൻ മാനേജിംഗ് കമ്മിറ്റിയും അതിന് പിന്തുണ പ്രഖ്യാപിച്ചിട്ടുള്ളതാണ്. 2018 ഫെബ്രുവരിയിൽ കൂടിയ പ. സുന്നഹദോസ് പ്രഖ്യാപിച്ച പൊതു പ്രസ്താവനയിൽ പറയുന്നത് ഇപ്രകാരമാണ്: "മലങ്കരസഭ പ്രാർത്ഥനാപൂർവ്വം കാത്തിരിക്കുന്നു, സ്പർദ്ധയും വിദ്വേഷവും വെടിഞ്ഞ് ഒരു ആരാധനാ സമൂഹമായി ദൈവസന്നിധിയിൽ ഏവരും കടന്നുവരുന്ന അനുഗൃഹീത മുഹൂർത്തത്തിനുവേണ്ടി. ഈ ലക്ഷ്യത്തെ ദോഷകരമായി ബാധിക്കുന്ന യാതൊരു നടപടിയും മലങ്കരസഭയുടെ ഭാഗത്ത് നിന്ന് ഉണ്ടാകുകയില്ല. എന്നാൽ നീതി നിർവഹണമുണ്ടാകുന്നത് ഇനിയും വൈകിക്കൂടാ എന്ന് സഭയ്ക്ക് നിർബന്ധമുണ്ട്. സഭയിൽ ഐക്യവും സമാധാനവും സമ്പൂർണ്ണമാകുന്നതു വരെ വിശ്രമരഹിതമായി പ്രവർത്തിക്കുവാൻ സഭ പ്രതിജ്ഞാബദ്ധമാണ്. ഈ ലക്ഷ്യത്തിന് ഏവരുടെയും സഹായവും പങ്കാളിത്തവും ദൈവനാമത്തിൽ ഉണ്ടാകണമെന്ന് പ. സുന്നഹദോസ് ആഗ്രഹിക്കുന്നു." 2018-ലെ സുന്നഹദോസിന് ശേഷം സുന്നഹദോസ് പ്രതിനിധികളും സഭാസ്ഥാനികളും മറ്റു വ്യക്തിത്വങ്ങളുമടങ്ങുന്ന സമിതി പ. കാതോലിക്കാ ബാവായുടെ മഹനീയ അദ്ധ്യക്ഷതയിൽ പല പ്രാവശ്യം കൂടുകയും സ്ഥിതിഗതികൾ വിലയിരുത്തുകയും ചെയ്തിട്ടുള്ളതാണ്.

**ആരെയും പുറത്താക്കിക്കൊണ്ടോ പിൻതള്ളിക്കൊണ്ടോ സമാധാനം സ്ഥാപിക്കുവാനല്ല; മുൻകാല അനുഭവങ്ങളുടെ വെളിച്ചത്തിൽ ഇനിയൊരു പിഴവിലേക്ക് വഴിതുറക്കാതവണ്ണം സ്വയം സംരക്ഷിക്കുവാനും പരിരക്ഷിച്ചുപോരുന്ന നിലപാടുകളുടെ സംരക്ഷണത്തിനും വേണ്ടി നിയമപ്രാബല്യത്തിന്റെ ഉള്ളിൽ നിന്നുകൊണ്ട് മാത്രം വിട്ടുവീഴ്ച്ച ചെയ്യുവാൻ എപ്പോഴും സഭ ഒരുക്കമാണ്.**

**ഉപസംഹാരം**

സഭയുടെ വിഷയങ്ങളിൽ മനസ്സ് സ്ഥിരമായി വ്യാപൃതമാവുക എന്നത് സഭാസ്നേഹിയായ ഏതൊരാളിന്റെയും സ്വഭാവ സവിശേഷതയാണ്. എന്നാൽ അതുവഴിയുണ്ടാകുന്ന ചിന്തകളുടെ ആരംഭവും അവയുടെ പ്രവാഹവും ദിശ തെറ്റിയതൊ പദഭ്രംശം സംഭവിച്ചതോ ആയാൽ ചിന്തകളുടെ സാംഗത്യം തന്നെ ചോദ്യം ചെയ്യപ്പെടാവുന്നതാണ്. സഭയെ സംബന്ധിച്ച ഭാരം സാന്ദർഭികമായി ഒരാളിൽ രൂപംകൊള്ളുന്ന മാനസിക അവസ്ഥയല്ല. ശിഷ്യന്മാരിൽനിന്ന് ഒരു വിളിപ്പാടകലത്തിലേക്ക് മാറിപ്പോയി സ്വന്ത പിതാവിന്റെ സന്നിധിയിൽ ഹൃദയവിചാരങ്ങളുടെ രക്തം വിയർപ്പു തുള്ളികളായി ഒഴുക്കിയ നമ്മുടെ കർത്താവിന്റെ ഹൃദയത്തിലെ ഭാരവും ഇതു തന്നെയാ യിരുന്നുവല്ലോ. കർത്താവിന്റെ മനുഷ്യാവതാരത്തിന്റെ പിന്തുടർച്ചയായ സഭയെ അതിലെ പിതാക്കന്മാർ ഇതേ ഭാരം പേറിക്കൊണ്ടു തന്നെയാണ് ഇന്നുവരെയും ദൈവത്തിന്റെ പരിശുദ്ധാത്മാവിൽ നയിച്ചിട്ടുള്ളത്. സഭാ ബന്ധത്തിൽ നിന്ന് അന്യപ്പെട്ടൊരു ലോകവും ജീവിതവും നമുക്കില്ലല്ലോ. സ്ഥിരമായി ഒന്നായി പോകുക എന്ന ലക്ഷ്യമാണ് ഓരോ കോടതിവിധിയും നമുക്ക് നൽകിയിരിക്കുന്നത്. എന്നാൽ ഇത്തരം നന്മകൾ ചില നിഷിപ്ത താത്പര്യക്കാരുടെ അനാവശ്യ ഇടപെടലുകൾ മൂലം തമസ്ക്കരിക്കപ്പെടുന്ന ദൗർഭാഗ്യകരമായ സംഗതികളാണ് നാം കാണുന്നത്. തർക്കങ്ങൾ പരിഹരിക്കുന്നതിന് ആദിമ ക്രൈസ്തവ നേതൃത്വം കൂട്ടായി പരിശ്രമിച്ചത് വർത്തമാനകാല പ്രശ്നപരിഹാരത്തിന്റെ സാഹചര്യവുമായി കൂട്ടിവായിക്കുമ്പോൾ വർത്തമാനകാലത്തെ ചിലരുടെ മുൻകാല ചെയ്തികൾ നമ്മുടെ കാഴ്ച്ചകൾക്കപ്പുറത്തേയ്ക്ക് തള്ളിക്കളയാനാകില്ല. ആരെയും പുറത്താക്കിക്കൊണ്ടോ പിൻതള്ളിക്കൊണ്ടോ സമാധാനം സ്ഥാപിക്കുവാനല്ല; മുൻകാല അനുഭവങ്ങളുടെ വെളിച്ചത്തിൽ ഇനിയൊരു പിഴവിലേക്ക് വഴിതുറക്കാതവണ്ണം സ്വയം സംരക്ഷിക്കുവാനും പരിരക്ഷിച്ചുപോരുന്ന നിലപാടുകളുടെ സംരക്ഷണത്തിനും വേണ്ടി നിയമപ്രാബല്യത്തിന്റെ ഉള്ളിൽ നിന്നുകൊണ്ട് മാത്രം വിട്ടുവീഴ്ച്ച ചെയ്യുവാൻ എപ്പോഴും സഭ ഒരുക്കമാണ്. അതിനെ നേതൃത്വത്തിലിരിക്കുന്നവരുടെ വീക്ഷണരാഹിത്യമോ സ്വാർത്ഥതയോ ആയി വിലയിരുത്തപ്പെടുന്നുണ്ടെങ്കിൽ നിർഭാഗ്യകരമാണ്.

ഒരു കാര്യം ഉറപ്പാണ്. ഏതു തടസമുണ്ടായാലും സത്യം മരിക്കുകയില്ല. അത് നിരങ്ങിയാണെങ്കിലും ഒരിക്കൽ ഉയിർത്തെഴുന്നേൽക്കും. കാലാകാലങ്ങളായി പാത്രിയർക്കീസ് വിഭാഗക്കാർ കൈയടക്കി വച്ചിരുന്ന നാൽപതിലധികം പള്ളികൾ മലങ്കരസഭയുടെ ഭരണക്രമത്തിൽ വന്നുകഴിഞ്ഞു. ഒന്നുപോലും ഓർത്തഡോക്സ് സഭ കൈയേറിയതോ പിടിച്ചെടുത്തതോ അല്ല. നീതിന്യായ കോടതികളുടെ വിധികൾ നിയമപരമായി നടപ്പിലാക്കിയപ്പോൾ സംഭവിച്ചതാണ്. സത്യം അതിന്റെ പൂർണതയിലെത്തണം. അനുതാപത്തിന്റെ ആത്മാവ് നിയമനിഷേധകരിൽ ഉണ്ടെന്ന സഭയുടെ ബോധ്യമാണ് അനുരഞ്ജനത്തിലേക്കും സ്വീകരണത്തിലേക്കുമുള്ള പാത തെളിയിക്കുന്നത്. ഒരു വിശ്വാസിയും അവിടെ തോൽക്കില്ല, തോൽക്കാൻ പാടില്ല. തോൽക്കാത്ത വിശ്വാസികൾ ഒരുമിച്ചു വന്നാൽ സുപ്രീംകോടതി വിധിന്യായത്തിൽ ആഹ്വാനം ചെയ്തിരിക്കുന്നതുപോലെയുള്ള തുടർ ചർച്ചകളും പ്രായോഗികതകളും ഉണ്ടാകും. സഭയിൽ ശാശ്വത സമാധാനം നിലവിൽ വരും. ❑

ലേഖനം

# മലങ്കര സഭാ ഭരണഘടനയുടെ ചരിത്രം



## ഡെറിൻ രാജു

നവതി നിറവിൽ നിൽക്കുന്ന മലങ്കരസഭയുടെ ഭരണഘടനയുടെ ചരിത്രം അത്രയെളുപ്പം എഴുതിയോ പറഞ്ഞോ പോകാവുന്നയൊന്നല്ല. ഏതാണ്ട് ഒന്നര പതിറ്റാണ്ടു കാലം നീണ്ടതാണ് അതിന്റെ നിർമ്മാണ ചരിത്രം തന്നെ. അതുകൊണ്ടു തന്നെ നിർമ്മാണ ചരിത്രം ഒരല്പം വിശദമായും ബാക്കി ചരിത്രത്തിലൂടെ ഒരോട്ടപ്രദക്ഷിണവുമാണ് ഉദ്ദേശിക്കുന്നത്. 1934-ൽ മലങ്കര സഭാ ഭരണഘടന ക്രോഡീകരിക്കപ്പെട്ടു എന്നതുകൊണ്ട് 1934 വരെ നസ്രാണികൾ ഭരണക്രമമില്ലാതെ തോന്നുംപടി കഴിയുകയായിരുന്നു എന്ന് അർത്ഥമില്ല. വിവിധ കാലങ്ങളിലുണ്ടായ അങ്കമാലി, പുതിയകാവ്, കണ്ടനാട് പടിയോലകളൊക്കെ നസ്രാണികളുടെ ഭരണരീതികളെ സംബന്ധിച്ച നിശ്ചയങ്ങൾ ഉള്ളതായിരുന്നു. എന്നാൽ ഇവ സംബന്ധിച്ച് ഉണ്ടായിട്ടുള്ള ഒരു പ്രധാന പോരായ്മ ഇതൊന്നുംതന്നെ സമഗ്രമായിരുന്നില്ല എന്നതായിരുന്നു; കാരണം ഇവയൊക്കെയും ഏതെങ്കിലും ഒരു കാരണത്തെ മുൻനിർത്തി നടത്തിയ ആലോചനകളുമായി ബന്ധപ്പെട്ട് രൂപീകരിച്ചതായിരുന്നു. എന്നാൽ ഇത്തരം യോഗനിശ്ചയങ്ങളിൽ ഏറെക്കുറെ സമഗ്രമായ ഒരു നിശ്ചയമായിരുന്നു 1853-ൽ കോട്ടയത്തു ചേർന്ന യോഗനിശ്ചയം. ഇത് 'കോട്ടയം ചട്ടവര്യോല' എന്നറിയപ്പെടുന്നു. 1853 കുംഭം 2-നു പഴയസെമിനാരിയിൽ പാലക്കുന്നത്തു മാത്യൂസ് അത്താനാസിയോസിന്റെ അദ്ധ്യക്ഷതയിൽ കൂടിയ പള്ളിപ്രതിപുരുഷയോഗത്തിൽ ഇടവഴിക്കൽ ഫീലിപ്പോസ് കത്തനാർ മുതൽപേർ ചട്ടങ്ങൾ ക്രോഡീകരിച്ച് അവതരിപ്പിച്ചു. 103 വ്യവസ്ഥകളാണ് ഉണ്ടായിരുന്നത്. 1934-ലെ ഭരണഘടനയുടെ മുൻഗാമി എന്നു തന്നെ വിശേഷിപ്പിക്കാവുന്ന ഈ കോട്ടയം നിശ്ചയങ്ങളിൽ ഇടവകയുടെ പൊതുയോഗം, അതിൽ വികാരിയുടെ സ്ഥാനം, വൈദിക വിദ്യാഭ്യാസം, പട്ടംകൊടയ്ക്കുള്ള വ്യവസ്ഥകൾ, പള്ളി വരുമാനങ്ങൾ, കൈക്കാരന്റെ ചുമതല തുടങ്ങി നിരവധി പ്രസക്തമായ വകുപ്പുകൾ ഉൾക്കൊണ്ടിരുന്നു. പിന്നീട് 1873-ലെ പരുമല സുന്നഹദോസും 1876-ലെ മുളന്തുരുത്തി സുന്നഹദോസും ഒക്കെ തന്നെ നസ്രാണിയുടെ ഭരണരീതിയെ സ്വാധീനിക്കുന്ന പല നിശ്ചയങ്ങളും രൂപപ്പെടുത്തിയിരുന്നു.




20-ാം നൂറ്റാണ്ട് ലോകത്തിൽ പലയിടത്തും ജനാധിപത്യ സംവിധാനങ്ങൾക്കായുള്ള ശ്രമങ്ങളും മുറവിളികളും നടന്ന കാലമായിരുന്നല്ലോ. മലങ്കര സഭയിലും അതിന്റെ അനുരണനങ്ങൾ ഉണ്ടാവുകയും അത് 1934-ലെ ഭരണഘടനാ നിർമ്മാണത്തിൽ കലാശിക്കുകയുമായിരുന്നു എന്ന് ചിന്തിച്ചാൽ അപാകതയില്ല. 1920-കളിൽ സഭയിലും ജനാധിപത്യവാദികൾ മുറവിളികൾ തുടങ്ങിയിരുന്നു. മലങ്കര മെത്രാപ്പോലീത്തായുടെ ഏകനായകത്വ ഭരണം അവസാനിപ്പിച്ച് ഇടവകഭരണത്തിലും സമുദായഭരണത്തിലും കൂടുതൽ പ്രാതിനിധ്യം ജനാധിപത്യവാദികൾ ആഗ്രഹിച്ചു. അതിനായി അവർ പ്രവർത്തനം ആരംഭിച്ചു. 1920-ൽ തിരുവനന്തപുരത്തു നിന്ന് ആരംഭിച്ച 'സുറിയാനിസഭ' എന്ന മാസിക ഈ ലക്ഷ്യത്തിനു വേണ്ടിയുള്ളതായിരുന്നു. ചിത്രമെഴുത്ത് കെ. എം. വർഗീസ്, വി. കെ. സഖറിയ, വി. ഐ. ജേക്കബ്, ഫീലിപ്പോസ് മത്തായി എന്നിവർ പത്രാധിപസമിതി അംഗങ്ങളുമായിരുന്നു. പടിയോലയും നടപ്പുരീതികളും സുന്നഹദോസ് നിശ്ചയങ്ങളുമല്ല മറിച്ച് വ്യവസ്ഥാപിതമായ ഒരു ഭരണക്രമമാണ് മലങ്കരസഭയ്ക്ക് ആവശ്യമെന്നും എന്നാൽ അത് എപ്പിസ്ക്കോപ്പൽ കേന്ദ്രീകൃതമാകരുതെന്നും മാസിക ലേഖനങ്ങളിലൂടെയും മുഖപ്രസംഗങ്ങളിലൂടെയും ആവശ്യപ്പെട്ടു. പത്രോസ് മത്തായി, ഫാ. എൻ. പി. സ്കറിയാ, അഡ്വ. പൈലി മത്തായി, ചിത്രമെഴുത്ത് കെ. എം. വർഗീസ്, പി. കെ. മാത്യു തുടങ്ങിയ പല പ്രമുഖ നേതാക്കളും തുടർച്ചയായി ലേഖനങ്ങൾ എഴുതി. സുറിയാനി സഭാ മാസിക മലങ്കര-അന്ത്യോഖ്യൻ ബന്ധത്തെ വ്യവസ്ഥാപിത രീതിയിലാക്കുവാൻ നിർദ്ദേശിച്ചും എപ്പിസ്കോപ്പൽ ഭരണരീതിയെ എതിർത്തുംകൊണ്ട് ഒരു ഭരണഘടനാ ഡ്രാഫ്റ്റ് തന്നെ അവതരിപ്പിച്ചു. 1920 മേടം – ഇടവം ലക്കത്തിൽ സുറിയാനി സഭാ മാസികയിൽ മലങ്കരസഭാ ഭരണനിയമത്തിന്റെ കരടുബിൽ പ്രസിദ്ധീകരിച്ചു. പിൽക്കാലത്ത് ഭരണഘടനയുടെ ഭാഗമായ പല വകുപ്പുകളും (ഉദാ: ഇടവകയോഗം, മാനേജിംഗ് കമ്മിറ്റി, കൈക്കാരൻ, സെക്രട്ടറി, മെത്രാസന ഇടവക തുടങ്ങിയവ) ഈ ഡ്രാഫ്റ്റിന്റെ ഭാഗമായിരുന്നു.

കരടുബിൽ പുറത്തിറക്കിയ ശേഷം കുറച്ച് കാലം കൂടി സുറിയാനി സഭ പ്രസിദ്ധീകരണം തുടർന്നു. നിരവധിയായ മുറവിളികൾക്കു ശേഷവും സഭ ഔദ്യോഗികമായി ഭരണഘടനാ നിർമ്മാണത്തിനു ഒരുമ്പെട്ടില്ല. രണ്ട് വർഷത്തിനുശേഷം 'സുറിയാനി സഭ' പ്രസിദ്ധീകരണം അവസാനിപ്പിച്ചു. പിന്നീട് പത്തു വർഷത്തിനുശേഷം ഭരണഘടനാ നിർമ്മാണ ശ്രമങ്ങൾ നടന്നുവരുന്ന സമയത്ത് ഈ മാസികയുടെ പ്രവർത്തകരും പിന്തുണക്കാരുമായിരുന്ന ടി. ജോസഫ്, ജേക്കബ് കുര്യൻ, പി. റ്റി. ഈപ്പൻ, പത്രോസ് മത്തായി, കെ. റ്റി. മാത്യു എന്നിവർ ചേർന്നു ഒരു ഡ്രാഫ്റ്റ് തയ്യാറാക്കുകയും ആ ഡ്രാഫ്റ്റ് സഭാംഗങ്ങൾക്കും പ്രത്യേകിച്ച് ഭരണഘടനാ നിർമ്മാണ കമ്മിറ്റിയംഗങ്ങൾക്കും അയച്ചുകൊടുക്കുകയും ചെയ്തു.

### ഔദ്യോഗിക ശ്രമങ്ങൾ

1920-കളുടെ ആരംഭത്തിൽ ഭരണഘടനാ നിർമ്മാണമെന്ന ആശയത്തോട് പൊതുവേ സഭാനേതൃത്വത്തിനു പ്രതിപത്തിയില്ലായിരുന്നു എന്നു സുറിയാനി സഭയിലെ ലേഖനങ്ങൾ വ്യക്തമാക്കുന്നുണ്ട്. എന്നാൽ പിന്നീട് ആ നിലപാടിനു മാറ്റം വരുന്നുണ്ട്. ഭരണഘടന എഴുതാനുള്ള കമ്മിറ്റിയെ 1930 ഓഗസ്റ്റ് 17-നു മാനേജിംഗ് കമ്മിറ്റി തിരഞ്ഞെടുക്കുകയും സെപ്തംബർ 4-നു അസോസിയേഷൻ അംഗീകരിക്കുകയും ചെയ്തു. റാവു സാഹിബ് ഒ. എം. ചെറിയാൻ കൺവീനറായുള്ള കമ്മിറ്റിയിലെ അംഗങ്ങൾ പൂതക്കുഴിയിൽ അബ്രഹാം കത്തനാർ, പാറേട്ട് മാത്യൂസ് കത്തനാർ, റ്റി. വി. ജോൺ, ചെറിയമഠത്തിൽ സ്കറിയാ മല്പാൻ, ഇ. ജെ. ജോൺ, കെ. സി. മാമ്മൻ മാപ്പിള, എ. എം. വർക്കി, സി. പി. തരകൻ, പത്രോസ് മത്തായി, റ്റി. ജോസഫ്, ജേക്കബ് കുര്യൻ, കെ. റ്റി. മാത്യു, പി. റ്റി. ഈപ്പൻ, ഇ. ജെ. ഫിലിപ്പോസ്, ഡോ. സി. റ്റി. ഈപ്പൻ എന്നിവരായിരുന്നു. തുടർന്ന് കമ്മിറ്റി പലതവണ യോഗം ചേരുകയും ചർച്ചകൾ നടത്തുകയും ചെയ്തു.

ആശയപരമായ അഭിപ്രായ വ്യത്യാസങ്ങൾ രൂക്ഷമാകുകയാണെന്ന് ബോദ്ധ്യപ്പെട്ട മാർ ദീവന്നാസിയോസ് ഭരണഘടനയെ സംബന്ധിച്ച തന്റെ അഭിപ്രായങ്ങൾ പൊതുസമൂഹത്തെ അറിയിക്കുവാൻ തീരുമാനിച്ചു. 'സുറിയാനി സഭയുടെ ഭരണഘടനയെക്കുറിച്ചുള്ള അഭിപ്രായങ്ങൾ' എന്ന പേരിൽ അന്ന് ശനിയാഴ്ചതോറും പ്രസിദ്ധീകരിച്ചിരുന്ന 'കേരള കേസരി' പത്രത്തിൽ




മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




# മലങ്കരസഭാ ഭരണഘടനാ ശില്പികൾ
























മലങ്കരസഭാ ഭരണഘടനാ നിർമ്മാണ ശ്രമങ്ങൾക്ക് തുടക്കം കുറിച്ച പ. ഗീവർഗീസ് മാർ ദീവന്നാസ്യോസും ഭരണഘടന പാസ്സാക്കിയ അസോസിയേഷൻ വിളിച്ചുകൂട്ടിയ പ. ബസേലിയോസ് ഗീവർഗീസ് രണ്ടാമൻ കാതോലിക്കായും സുന്നഹദോസ് അംഗങ്ങളായ കുറിയാക്കോസ് മാർ ഗ്രീഗോറിയോസും ഗീവർഗീസ് മാർ പീലക്സീനോസും 1930 സെപ്റ്റംബർ 4-ന് പഴയസെമിനാരിയിൽ കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ ഭരണഘടന തയ്യാറാക്കുവാൻ നിയമിച്ച കമ്മിറ്റി അംഗങ്ങളും. പൂതക്കുഴിയിൽ അബ്രഹാം കത്തനാർ, പാറേട്ട് മാത്യൂസ് കത്തനാർ, ഫാ. റ്റി. വി. ജോൺ, ചെറിയമഠത്തിൽ സ്കറിയാ മല്പാൻ, ഇ. ജെ. ജോൺ, കെ. സി. മാമ്മൻ മാപ്പിള, എ. എം. വർക്കി, സി. പി. തരകൻ, റ്റി. ജോസഫ്, പത്രോസ് മത്തായി, ജേക്കബ് കുര്യൻ, കെ. റ്റി. മാത്യു, പി. റ്റി. ഈപ്പൻ (ഫോട്ടോ ലഭ്യമായിട്ടില്ല), ഇ. ജെ. ഫിലിപ്പോസ്, ഡോ. സി. റ്റി. ഈപ്പൻ (പിന്നീട് വൈദികനായി), റാവു സാഹിബ് ഒ. എം. ചെറിയാൻ (കൺവീനർ).

1932 ജൂലൈ 2 മുതൽ സെപ്തംബർ 10 വരെ പ്രസിദ്ധപ്പെടുത്തി. മലങ്കരസഭാ ഭരണഘടനയുടെ ആദ്യ ഔദ്യോഗിക ഡ്രാഫ്റ്റായി ഇതിനെ പരിഗണിക്കാം. 156 വകുപ്പുകൾ ഉൾക്കൊള്ളുന്ന ആ ഡ്രാഫ്റ്റിനെപ്പറ്റിയുള്ള വിശകലനത്തിലേക്ക് കടക്കുന്നില്ല. വികേന്ദ്രീകരണം, മിഷൻ പ്രവർത്തനങ്ങൾ, അന്ത്യോഖ്യൻ ബന്ധം, ശ്ലൈഹിക സിംഹാസനം തുടങ്ങി പിൽക്കാലത്ത് കൃത്യമായി നമുക്ക് ഉപയോഗപ്പെടുത്താൻ സാധിക്കാതെ പോയ പല വിഷയങ്ങളും ഈ ഡ്രാഫ്റ്റ് രേഖയിൽ കണ്ടെത്താൻ സാധിക്കും.

മാർ ദീവന്നാസിയോസിന്റെ ഡ്രാഫ്റ്റ് കേരള കേസരി പ്രസിദ്ധീകരിച്ചതോടു കൂടി ഭരണഘടന നിർമ്മാണ കമ്മിറ്റിക്കാരും ഉത്സുകരായി. എങ്കിലും ചില വകുപ്പുകൾ കല്ലുകടിയായി തന്നെ തുടർന്നു. ആശയ ഭിന്നതകൾക്കിടയിലും നിർമ്മാണ കമ്മിറ്റിയും ഡ്രാഫ്റ്റുകളുമായി മുന്നോട്ടു വന്നു. നക്കൽ ഭരണഘടന അച്ചടിപ്പിച്ച് 1932 നവംബർ 30-ന് ഒ. എം. ചെറിയാന്റെ കവറിംഗ് ലെറ്ററോടു കൂടി സഭയിലെ പ്രമുഖ വ്യക്തികൾക്ക് അയച്ചുകൊടുത്തു. 25 ഭാഗങ്ങളായി 144-ൽപരം വകുപ്പുകൾ ഇതിൽ ഉൾക്കൊണ്ടിരുന്നു.

ഒ. എം. ചെറിയാന്റെ ഡ്രാഫ്റ്റിനു ശേഷവും ചർച്ചകൾ തുടർന്നു. വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ് 1934 ഫെബ്രുവരി 23-നു കാലം ചെയ്തു. അതിനു മുമ്പ് തന്നെ 1934 മാർച്ച് 20-നു ഒരു അസോസിയേഷൻ കൂടാൻ നോട്ടീസ് അയച്ചിരുന്നു. എങ്കിലും സമാധാനാലോചനകളുടെ പേരിൽ അത് ഉപേക്ഷിച്ചു. പ. ഗീവറുഗീസ് ദ്വിതീയൻ ബാവാ തുടർന്ന് ഹോംസിൽ പോയി അപ്രേം പ്രഥമൻ ബാവായെ സന്ദർശിച്ചു ചർച്ചകൾ നടത്തിയെങ്കിലും അത് ഫലവത്തായില്ല. അദ്ദേഹം തിരികെ എത്തിയശേഷം അസോസിയേഷൻ നടപടികളുമായി മുന്നോട്ടു പോയി. 1934 ഡിസംബർ 26-നു അസോസിയേഷൻ കൂടുവാൻ നോട്ടീസയച്ചു. പത്രത്തിലും പരസ്യം ചെയ്തു. നിശ്ചയിച്ച പ്രകാരം 1934 ഡിസംബർ 26-നു സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം കോട്ടയം എം.ഡി. സെമിനാരിയിൽ കൂടി. അജണ്ടായിലെ അഞ്ചാമത്തെ വിഷയമായി ഭരണഘടനാ നിർമ്മാണം പരിഗണിച്ചു. നവംബർ 12, 13 തീയതികളിൽ കൂടിയ മാനേജിംഗ് കമ്മിറ്റി പാസാക്കിയ ഭരണഘടനാ ബിൽ അസോസിയേഷനിൽ സമർപ്പിക്കുന്നതിനു മുമ്പായി ഓരോ വകുപ്പുകളായി പരിഗണിച്ച് ഭേദഗതികൾ നിർദ്ദേശിക്കുന്നത് നന്നായിരിക്കും എന്നും അതിനായി ഒരു സമിതിയെ രൂപീകരിക്കണമെന്നും ഈ കമ്മിറ്റി ഉച്ചഭക്ഷണത്തിനു ശേഷം കൂടി ബില്ലിൽ വരുത്തേണ്ട ഭേദഗതികളോടു കൂടി അസോസിയേഷനു സമർപ്പിക്കണമെന്നും ഇ. ജെ. ഫിലിപ്പോസ് അഭിപ്രായപ്പെട്ടു. പി. എം. മാമ്മൻ അതിനെ പിന്താങ്ങുകയും യോഗം അത് അംഗീകരിക്കുകയും ചെയ്തു. തുടർന്ന് ഒരു 34 അംഗ കമ്മിറ്റിയെ തിരഞ്ഞെടുത്തു. കമ്മിറ്റി ഉച്ചഭക്ഷണത്തിനു ശേഷം യോഗം ചേർന്ന് ബില്ലിൽ വരുത്തേണ്ട ഭേദഗതികൾ ചർച്ച ചെയ്തു. ഭേദഗതികൾ പൂർത്തിയായ ശേഷം അസോസിയേഷൻ 4 മണിക്ക് കൂടി. തുടർന്ന് സബ്ജക്ട് കമ്മിറ്റി നിർദ്ദേശിച്ച ഭേദഗതികളോടു കൂടി ഭരണഘടന പാസാക്കുന്നു എന്ന പ്രമേയം ഇ. ജെ. ഫീലിപ്പോസ് അവതരിപ്പിക്കുകയും റ്റി. വി. ജോൺ കത്തനാർ പിന്താങ്ങുകയും ചെയ്തു. അപ്രകാരം അസോസിയേഷൻ പാസാക്കിയ ഉടനെ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ പ്രസിഡണ്ട് എന്ന നിലയിൽ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ഭരണഘടന പാസാക്കിയതായി പ. കാതോലിക്കാ ബാവാ പ്രഖ്യാപിച്ചു. അങ്ങനെ മലങ്കരസഭയുടെ ഭരണഘടന 1934 ഡിസംബർ 26-നു പാസായി നിലവിൽ വന്നു. തുടർന്ന് 1000 കോപ്പി മനോരമ പ്രസിൽ അച്ചടിച്ച് പള്ളികൾക്ക് അയച്ചുകൊടുത്തു. ഇങ്ങനെ മലങ്കരസഭയുടെ ഭരണഘടന നിലവിൽ വന്നു.

ഏതാണ്ട് 15 വർഷക്കാലത്തെ ചർച്ചകളുടെയും വാദപ്രതിവാദങ്ങളുടെയും ആശയ സംവാദങ്ങളുടെയും ആകെത്തുകയാണ് മലങ്കരസഭാ ഭരണഘടന. ഇത് ഒരു ദിവസം കൊണ്ട് ഉണ്ടായതോ നൂലിൽ കെട്ടി ഇറക്കിയതോ ആയ ഒന്നല്ല. നാം മനസ്സിലാക്കേണ്ടതായ ഭരണഘടനയുടെ നിർമ്മാണ ചരിത്രം ഇതാണ്.

1934-ൽ പാസാക്കിയ ഈ ഭരണഘടനയ്ക്ക് വിവിധ കാലങ്ങളിൽ വിവിധ ഭേദഗതികൾ മിക്കവാറും എല്ലാ വകുപ്പുകൾക്കും ഉണ്ടായിട്ടുണ്ട്. സജീവമായ ഏത് നിയമസംഹിതയും കാലാകാലങ്ങളിൽ അവലോകനം ചെയ്യപ്പെടുകയും പരിതസ്ഥിതികൾക്കും സാമൂഹിക സാഹചര്യങ്ങൾക്കും അനുസരിച്ച് ഭേദഗതി ചെയ്യപ്പെടുകയും ചെയ്യും. 1934-ൽ പാസാക്കിയ ഭരണഘടനയുടെ 120, 121 വകുപ്പുകളിലായിട്ടായിരുന്നു ഈ ഭേദഗതികളെപ്പറ്റി പറയുന്നത്. ഇതിൻപ്രകാരം നാലു തവണയാണ് സഭാ ഭരണഘടന ഭേദഗതി ചെയ്തത്. 1951, 1967, 2006, 2011. 1997-ൽ ഒരു തവണ ബഹു. സുപ്രീംകോടതി തന്നെ ഭരണഘടന ഭേദഗതി ചെയ്തു. 1958-ലെ സഭായോജിപ്പിനെ തുടർന്ന് പഴയ ഇരുകക്ഷികളിലെയും അംഗങ്ങൾ ഉൾപ്പെടുന്ന റൂൾ കമ്മിറ്റിയാണ് 1967-ലെ ഭേദഗതികൾ നിർദ്ദേശിച്ചത്. ആറു മുതൽ 44 വരെയുള്ള ഇടവകഭരണവുമായി ബന്ധപ്പെട്ട വകുപ്പുകളാണ് അത്തവണ ഭേദഗതി ചെയ്തത്. തങ്ങളും കൂടി ചേർന്ന് ഭേദഗതി ചെയ്ത ഭരണഘടനയെയാണ് തങ്ങൾ കണ്ടിട്ടേയില്ലായെന്ന് മലങ്കരയിലെ പാത്രിയർക്കാ അനുകൂലികൾ ഇപ്പോൾ പ്രചരിപ്പിക്കുന്നത്. അടുത്ത ഭേദഗതികൾ നിർദേശിച്ചത് ബഹു. സുപ്രീംകോടതി തന്നെയാണ്. അങ്ങനെ മെത്രാസന പൊതുയോഗത്തിലെയും മലങ്കര അസോസിയേഷനിലെയും ഒരു പള്ളിയുടെ പ്രാതിനിധ്യം ഒരു വൈദികനും അംഗബലമനുസരിച്ച് ഒന്നു മുതൽ പത്തു വരെ അയ്മേനികളുമായി. 2006-ൽ നടന്ന ഭേദഗതിയിൽ ഈ രണ്ട് വകുപ്പുകളും ഭരണഘടനയുടെ ഭാഗമാക്കി. മെത്രാസന കൗൺസിൽ കാലാവധി വർദ്ധിച്ചു. സിവിൽ വ്യവഹാരങ്ങളുമായി ബന്ധപ്പെട്ട 135-ാം വകുപ്പ് കൂട്ടിച്ചേർത്തു. അവസാനമായി ഭരണഘടന ഭേദഗതി ചെയ്തത് 2011-ലാണ്. സ്ത്രീകൾക്ക് ഇടവകയോഗത്തിൽ അംഗത്വവും ഭരണസമിതിയിലേക്ക് തിരഞ്ഞെടുക്കപ്പെടാനുള്ള അവകാശവും നൽകിയതാണ് പ്രധാന ഭേദഗതി. ഓരോ തവണ ബഹു. സുപ്രീം കോടതി പരിഗണിച്ചതും ഇപ്രകാരം ഭേദഗതികൾ വരുത്തിയ ഭരണഘടനകളാണ്. നിയമപ്രകാരം ഏത് വകുപ്പും ഭേദഗതി ചെയ്യാൻ 2017 ജൂലൈ 3-ലെ വിധി അനുമതിയും നൽകുന്നു.

വിവിധ കോടതികളിലായി നൂറുകണക്കിനു തവണ പരിഗണിക്കുകയും വിശകലനം ചെയ്യപ്പെടുകയും ചെയ്ത ഒരു രേഖയാണ് 1934-ലെ മലങ്കരസഭാ ഭരണഘടന. 1958-ൽ സുപ്രീംകോടതിയുടെ ഭരണഘടനാ ബെഞ്ചും 1995-ലും 2018-ലും മൂന്നംഗ ബെഞ്ചും 2017-ൽ രണ്ടംഗ ബഞ്ചും സഭാ ഭരണഘടന പരിഗണിച്ചതാണ്. "ഭരണഘടനാ നിർമ്മാണം സാധുവല്ല; ഭരണഘടനയ്ക്കു ഇടവകപള്ളികളുടെ അംഗീകാരമില്ല, ഭരണഘടന ഇടവകപള്ളികൾക്കു ബാധകമല്ല; ഭരണഘടനയ്ക്കു രജിസ്ട്രേഷൻ വേണം, ഭരണഘടനയ്ക്കു ഭേദഗതികൾ പാടില്ല" തുടങ്ങി നിരവധി വാദങ്ങൾ കഴിഞ്ഞ 90 വർഷത്തിനിടയ്ക്ക് ഉയർന്നതും കോടതി തീർപ്പാക്കിയതുമാണ്. ഭേദഗതി ചെയ്യപ്പെട്ട ഭരണഘടനപ്രകാരം മലങ്കരസഭ ഭരിക്കപ്പെട്ടു എന്ന് 1995-ൽ ബഹു. സുപ്രീം കോടതി കണ്ടെത്തി ആ ഭരണഘടന സാധുവാണെന്നും അത് സഭയ്ക്ക് ബാധകമാണെന്നും പാത്രിയർക്കീസ് മലങ്കരസഭാ ഭരണഘടന അംഗീകരിച്ചതാണെന്നും പാത്രിയർക്കീസ് വിഭാഗത്തിന് ഭരണഘടനയുടെ സാധുതയെ ചോദ്യം ചെയ്യാനാവില്ല എന്നും കോടതി കണ്ടെത്തി. 2017-ലെ വിധി 1995-ലെ വിധിയെ കുറച്ചു കൂടി വിപുലീകരിച്ചു. 1934 ഭരണഘടന ഇടവകപള്ളികളെ പൂർണമായും നിയന്ത്രിക്കുന്നതാണ്. സഭാ ഭരണഘടനയിലെ വ്യവസ്ഥകൾ ഇന്ത്യൻ ഭരണഘടനയുടെ 25, 26 അനുച്ഛേദങ്ങൾക്ക് വിരുദ്ധമല്ല എന്നും കോടതി കണ്ടെത്തി. നിയമാനുസൃതം ഭരണഘടന ഭേദഗതി ചെയ്യാവുന്നതാണെന്നും ഒരു ഉടമ്പടിക്കും ഭരണഘടനയെ മറികടക്കുവാൻ സാധിക്കുകയില്ല എന്നും ഭരണഘടന രജിസ്റ്റർ ചെയ്യേണ്ട ആവശ്യമില്ല (ഒരു ഭരണക്രമം മാത്രമാണെന്നും) എന്നും കോടതി വ്യക്തമാക്കി. ഒരിക്കൽ സ്വീകരിച്ച ഭരണഘടന പിന്നീട് തള്ളിക്കളയുവാൻ സാധിക്കുകയില്ലായെന്ന വിചാരണക്കോടതിയുടെ കണ്ടെത്തൽ 2018-ൽ കട്ടച്ചിറ പള്ളിക്കേസിൽ ചീഫ് ജസ്റ്റീസ് രഞ്ജൻ ഗോഗോയി അദ്ധ്യക്ഷനായ ബഞ്ച് ശരിവച്ചു. 2020-ൽ ഒരു ക്ലാരിഫിക്കേഷൻ പെറ്റീഷനും സമർപ്പിക്കപ്പെട്ടു. അതിലെ പ്രധാന ആവശ്യങ്ങൾ റഫറണ്ടം നടത്തുക, ഭരണഘടനയുടെ ഭേദഗതികൾ റദ്ദാക്കുക, പാത്രിയർക്കീസിനെ പരമാധികാരിയായി പ്രഖ്യാപിക്കുക തുടങ്ങിയ ആവശ്യങ്ങൾ ആയിരുന്നു. അതും സുപ്രീംകോടതി തള്ളിക്കളയുകയായിരുന്നു. ഈ തള്ളിക്കളഞ്ഞ ആവശ്യങ്ങൾ തന്നെയാണ് വീണ്ടും പല രൂപത്തിൽ പ്രത്യക്ഷപ്പെടുന്നത്.

ഈ ഭരണഘടനയുടെ സംരക്ഷകരും ഇതിന്റെ ഉപഭോക്താക്കളും നമ്മൾ തന്നെയാണ്. ഈ സഭയിൽ സ്ഥാനം വഹിക്കുന്ന ഏതു വ്യക്തിയും ഈ ഭരണഘടനയിൽ ബന്ധിക്കപ്പെട്ടയാളാണ്. ഇതിനെ ശക്തിപ്പെടുത്തുന്നതാകട്ടെ നമ്മുടെ പ്രവർത്തനങ്ങൾ. ഇത് ഭിന്നതയ്ക്കുള്ള ഒന്നല്ല; നമ്മെ ഒരുമിപ്പിക്കുന്നതാകട്ടെ, തെറ്റിദ്ധാരണകളും മുൻവിധികളും മാറ്റി ഒരുമിച്ച് മുന്നേറാൻ, സഹവർത്തിത്വത്തോടെ സ്നേഹത്തോടും ഐക്യത്തോടും മുന്നോട്ടു പോകുവാൻ നമുക്ക് സാധിക്കട്ടെ. കാതോലിക്കേറ്റിനെ നിർവചിച്ചത് ഭരണഘടനയാണ്. ഭരണഘടനയിലൂടെ കാതോലിക്കേറ്റിന്റെ പ്രസക്തി വർദ്ധിച്ചെന്നു കോടതി തന്നെ കണ്ടെത്തിയതാണ്. അതിനെ ബലപ്പെടുത്തുന്നതും ശക്തിപ്പെടുത്തുന്നതുമാകട്ടെ നമ്മുടെ പ്രവർത്തനങ്ങളും ആശയങ്ങളും ശ്രമങ്ങളും. ❑




മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH






# മലങ്കരസഭാ ഭരണഘടനാ ഭേദഗതികൾ: ചരിത്രം



## വർഗീസ് ജോൺ, തോട്ടപ്പുഴ

കോട്ടയം എം.ഡി. സെമിനാരിയിൽ 1934 ഡിസംബർ 26-ന് (1110 ധനു 11) കൂടിയ (മലങ്കര) സുറിയാനി ക്രിസ്ത്യാനി അസോസിയേഷനും മലങ്കര എപ്പിസ്കോപ്പൽ സുന്നഹദോസും പാസ്സാക്കി അന്നു മുതൽ നടപ്പിലിരിക്കുന്നതാണ് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഭരണഘടന. ഈ ഭരണഘടനയിൽ കാലസ്ഥിതി അനുസരിച്ചും സൗകര്യം അനുസരിച്ചും പിന്നീട് ആവശ്യമായ ഭേദഗതികൾ വരുത്തി നടപ്പിൽ വരുത്തിയതാണ് ഇപ്പോഴുള്ള ഭരണഘടന. നാലു പ്രാവശ്യമാണ് (1951, 1967, 2006, 2011) ഇപ്രകാരം ഭേദഗതികൾ വരുത്തിയിട്ടുള്ളത്. 1997-ൽ സുപ്രീംകോടതി ഉത്തരവുപ്രകാരം ഭേദഗതി ചെയ്തു.

### സമഗ്രമായ ഭേദഗതി (1951)

1934-ൽ ഭരണഘടന പാസ്സാക്കുമ്പോൾ 13 ഭാഗങ്ങളായി 127 വകുപ്പുകളാണ് ഉണ്ടായിരുന്നത്. ഈ ഭരണഘടനയിൽ ആവശ്യമായ ഭേദഗതികൾ നിർദേശിക്കുന്നതിന് 1948 ഒക്ടോബർ മാസത്തിൽ അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി ഒരു സബ് കമ്മിറ്റിയെ നിയോഗിച്ചു. 1950 ജൂൺ 18-ന് കൂടിയ മാനേജിംഗ് കമ്മിറ്റി അന്നത്തെ ഭരണഘടന 121-ാം വകുപ്പ് അനുസരിച്ച് ഭേദഗതികൾ വരുത്തുകയും അസോസിയേഷന്റെ അംഗീകാരത്തിനായി സമർപ്പിക്കണമെന്നു നിശ്ചയിക്കുകയും ചെയ്തു.

കോട്ടയം എം.ഡി. സെമിനാരിയിൽ 1951 മേയ് 17-ന് കൂടിയ മലങ്കര അസോസിയേഷൻ 'സഭാഭരണഘടന' നാലാമത്തെ ആലോചനാവിഷയമായി ഉൾപ്പെടുത്തുകയും അഞ്ചാമത്തെ പ്രമേയമായി അവതരിപ്പിച്ചു പാസ്സാക്കുകയും ചെയ്തു. "മലങ്കര മെത്രാപ്പോലീത്താ തിരുമനസ്സിലെ 733-ാം നമ്പർ ക്ഷണകല്പന സഹിതം അയച്ചിരുന്നതും 110-ലെ അസോസ്യേഷനിൽ പാസ്സാക്കപ്പെട്ട ഭരണഘടനയിൽ മാനേജിംഗ് കമ്മിറ്റി നിർദ്ദേശിച്ചിട്ടുള്ള ഭേദഗതികൾ ചേർത്ത് ഒന്നായി അച്ചടിപ്പിച്ചിട്ടുള്ളതുമായ ഭരണഘടന മേയ് 16-ാം തീയതി കൂടിയ മാനേജിംഗ് കമ്മിറ്റി വരുത്തിയിട്ടുള്ള ഭേദഗതികളോടു കൂടി ഈ യോഗം പാസ്സാക്കുന്നു. ..." എന്ന പ്രമേയമാണ് അസോസിയേഷൻ അന്നു പാസ്സാക്കിയത്.

1954 മാർച്ച് 29-നു കൂടിയ എപ്പിസ്കോപ്പൽ സുന്നഹദോസ് പാസ്സാക്കിയതോടെ 134 വകുപ്പുകൾ അടങ്ങിയ ഭരണഘടന നടപ്പിലായി. വകുപ്പുകളുടെ എണ്ണം കൂടിയതു മാത്രമല്ല, സമഗ്രമായ ഒരു ഭേദഗതിയാണ് അന്നു നടപ്പായത്. ഭരണഘടനയുടെ ഒന്നാം ഭാഗത്തുള്ള പ്രഖ്യാപനത്തിൽ (1, 3, 4 വകുപ്പുകൾ) പോലും വ്യക്തതയ്ക്കു വേണ്ടി ചെറിയ ഭേദഗതികളുണ്ടായി. 'മലങ്കര ഓർത്തഡോക്സ് (സത്യ) സുറിയാനി സഭയുടെ ഭരണഘടന' എന്നതിനു പകരം 'മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഭരണഘടന' എന്നു തലവാചകം മാറ്റി. ചില വകുപ്പുകളിൽ ഭാഷാപരമായ ന്യൂനതകൾ പരിഹരിച്ചു.

### യോജിച്ച സഭയിലെ ഭേദഗതി (1967)

1958-ലെ സുപ്രീംകോടതി വിധിയെ തുടർന്ന് സഭായോജിപ്പിന്റെ അന്തരീക്ഷത്തിലാണ് അടുത്ത ഭേദഗതി ഉണ്ടായത്; അതായത് മുൻ പാത്രിയർക്കീസ് വിഭാഗം കൂടി ചേർന്നു നടത്തിയ ഭേദഗതിയാണിത്. മെത്രാപ്പോലീത്താമാർ, സഭാ മാനേജിംഗ് കമ്മിറ്റിയംഗങ്ങൾ, പള്ളികൾ തുടങ്ങി നാനാഭാഗത്തുനിന്നും ഭേദഗതി നിർദേശങ്ങൾ ക്ഷണിച്ചുകൊണ്ട് 1964-ൽ റൂൾ കമ്മിറ്റി ഇതിനുള്ള നടപടികൾ ആരംഭിച്ചു. ഭരണഘടന 127-ാം വകുപ്പ് അനുസരിച്ച് റൂൾ കമ്മിറ്റി സമർപ്പിച്ച ഭേദഗതികൾ 1967 ഏപ്രിൽ 14-നു കൂടിയ മാനേജിംഗ് കമ്മിറ്റി പാസ്സാക്കുകയും ജൂൺ 15, 16 തീയതികളിൽ കൂടിയ എപ്പിസ്കോപ്പൽ സുന്നഹദോസ് അംഗീകരിക്കുകയും ചെയ്തു. പരിശുദ്ധ ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായുടെ 1967 ജൂൺ 26-ലെ 156/67-ാം നമ്പർ കല്പനപ്രകാരം പുതുക്കിയ ഭരണഘടന നടപ്പിൽ വരുത്തി. പള്ളി ഇടവകയെ സംബന്ധിച്ചുള്ള 6 മുതൽ 44 വരെയുള്ള വകുപ്പുകളാണ് അന്നു ഭേദഗതി ചെയ്തത്. 18 മുതൽ 31 വരെയുള്ള വകുപ്പുകൾ യുക്തിസഹമായി പുനഃക്രമീകരിച്ചു. ചില വകുപ്പുകളിൽ ഭാഷാപരമായ മാറ്റങ്ങൾ വരുത്തി. കൈക്കാരന്റെ തെരഞ്ഞെടുപ്പിനെ പറ്റിയുള്ള 34-ാം വകുപ്പ് പൂർണമായി ഭേദഗതി ചെയ്തു. 42, 134 വകുപ്പുകൾ നീക്കം ചെയ്തു. ഇവയാണ് നീക്കം ചെയ്ത വകുപ്പുകൾ:

*42 - വികാരിയും ശേഷം പട്ടക്കാരും ഇടവക മെത്രാപ്പോലീത്തായുടെ കല്പനയെ പള്ളി സംബന്ധിച്ച എല്ലാ കാര്യങ്ങളിലും അനുസരിക്കേണ്ടതും ഇടവക മെത്രാപ്പോലീത്തായുടെ കല്പന അനുസരിച്ചു മാത്രം അവർ പള്ളിയിൽ കർമ്മാദികൾ നടത്തേണ്ടതും ഇടവക മെത്രാപ്പോലീത്തായുടെ കല്പനയ്ക്കു വിരോധമായി അവർ പള്ളിയിൽ യാതൊരു കർമ്മവും നടത്താൻ പാടില്ലാത്തതും ആകുന്നു.*

**മലങ്കര ഓർത്തഡോക്സ് (സത്യ) സുറിയാനിസഭയുടെ ഭരണഘടന.**

**1. പ്രഖ്യാപനം**

1. മലങ്കരസഭ—ഓർത്തഡോക്സ് സുറിയാനിസഭയുടെ ഒരു വിഭാഗവും, ഓർത്തഡോക്സ് സുറിയാനിസഭയുടെ പ്രധാന മേലദ്ധ്യക്ഷൻ പാത്രിയർക്കീസും, ആകുന്നു.

2. മലങ്കരസഭ—മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതമായതും, പൌരസ്ത്യ ഓർത്തഡോക്സ് സുറിയാനിസഭയിൽ ഉൾപ്പെട്ടതും, പൌരസ്ത്യ ഓർത്തഡോക്സ് സുറിയാനിസഭയുടെ പ്രധാന മേലദ്ധ്യക്ഷൻ കാതോലിക്കായും, ആകുന്നു.

3. ഓർത്തഡോക്സ് സുറിയാനിസഭയെ ചില കാരണങ്ങളാൽ യാക്കോബായസഭ എന്നുകൂടെ പേരു പറഞ്ഞുവരുന്നതുപോലെ—മലങ്കരസഭയേയും അതേ കാരണങ്ങളാൽ യാക്കോബായസഭ എന്നുകൂടെ പേരു പറഞ്ഞുവരുന്നുണ്ടെങ്കിലും—അതിനുള്ള പൂർവികമായ സാക്ഷാൽ പേരു്, മലങ്കര ഓർത്തഡോക്സ് (സത്യ)സുറിയാനിസഭ എന്നാകുന്നു.

4. വിശുദ്ധ മാമോദീസാ കൈക്കൊണ്ടവരും; ത്രിത്വത്തിന്റെ ദൈവത്വം, പുത്രന്റെ മനുഷ്യാവതാരം, പരിശുദ്ധാത്മാവിന്റെ പുറപ്പാടു്, വിശുദ്ധസഭ എന്നിവയിലും ഏഴു കൂദാശകളുടെ കർമ്മങ്ങൾ, നിയമാനുസരണമുള്ള അനുഷ്ഠാനങ്ങൾ, അവയിൽ നിഖ്യാവിശ്വാസപ്രമാണത്തിന്റെ ഉപയോഗം, എന്നിവയിലും, വിശ്വാസമുള്ളവരും; അവയെ അനുഷ്ഠിക്കേണ്ട ബാദ്ധ്യത സ്വീകരിച്ചിട്ടുള്ളവരും; ആയ—എല്ലാ സ്ത്രീപുരുഷന്മാരും, ഈ സഭയിലെ അംഗങ്ങൾ ആയിരിക്കുന്നതാകുന്നു.

*134 – ഈ ഘടന അസോസ്യേഷനിലും എപ്പിസ്കോപ്പൽ സിനഡിലും പാസ്സായതിനു ശേഷം നടപ്പിൽ വരുന്നതാകുന്നു.*

**ആനുപാതിക പ്രാതിനിധ്യം (1997)**

ഭരണഘടനയുടെ 46, 71 വകുപ്പുകളിൽ 1996 മാർച്ച് 25, 1997 ഫെബ്രുവരി 5 തീയതികളിലെ ഉത്തരവുപ്രകാരം സുപ്രീംകോടതി വരുത്തിയ ഭേദഗതികൾ 1997-ൽ ഭരണഘടനയുടെ അനുബന്ധമായി ഇംഗ്ലീഷിൽ ചേർത്തു. ഇതനുസരിച്ച് ആനുപാതിക പ്രാതിനിധ്യപ്രകാരമാണ് പരുമല സെമിനാരിയിൽ 2002 മാർച്ച് 20-ന് മലങ്കര അസോസിയേഷൻ യോഗം കൂടിയത്.

**കൂട്ടുട്രസ്റ്റിമാരുടെ കാലാവധി 5 വർഷം (2006)**

അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി 2006 നവംബർ 23-ന് പാസ്സാക്കിയ മൂന്നാമത്തെ ഭരണഘടനാ ഭേദഗതിയോടെ 6, 46, 57, 61, 71, 79, 84, 93, 103, 110, 120 എന്നീ 11 വകുപ്പുകൾ ഭേദപ്പെടുത്തുകയും സിവിൽ വ്യവഹാരങ്ങളെ സംബന്ധിച്ചുള്ള 135-ാം വകുപ്പ് പുതിയതായി ചേർക്കുകയും ചെയ്തു. സുപ്രീംകോടതി വിധിപ്രകാരം ഭേദഗതി ചെയ്യപ്പെട്ട വകുപ്പുകൾ (46, 71) ഇതോടെ ഭരണഘടനയുടെ ഭാഗമായി. കൂട്ടുട്രസ്റ്റിമാരുടെ കാലാവധി 5 വർഷമാക്കിയതാണ് (93) ഭേദഗതികളിലൊന്ന്.

മാനേജിംഗ് കമ്മിറ്റിയുടെ അംഗസംഖ്യയും കാലാവധിയും സംബന്ധിച്ചുള്ള വകുപ്പിലാണ് (79) സുപ്രധാനമായ മറ്റൊരു ഭേദഗതി. മുളന്തുരുത്തി സുന്നഹദോസ് കാലത്തെ (1876) അംഗസംഖ്യ 1934-ലും അതേപടി നിലനിർത്തിയതാണ് 2006 വരെയും മാറ്റമില്ലാതെ ഉണ്ടായിരുന്നത്. 2006 ഒക്ടോബർ 12-ന് കൂടിയ മലങ്കര അസോസിയേഷൻ വർദ്ധിപ്പിച്ച അംഗസംഖ്യ ഈ വകുപ്പിൽ ചേർത്തു. യഥാർത്ഥത്തിൽ വർദ്ധിപ്പിച്ച അംഗസംഖ്യ (2006-ൽ 159, 2012-ൽ 174) ഭരണഘടനയിൽ ചേർക്കേണ്ട ആവശ്യമില്ലായിരുന്നു. "മാനേജിംഗ് കമ്മിറ്റിയിലെ അംഗങ്ങളുടെ എണ്ണം യുക്തംപോലെ അസോസിയേഷന് അധികപ്പെടുത്താവുന്നതാകുന്നു" എന്ന് 79-ാം വകുപ്പിൽ പറയുന്നതനുസരിച്ചാണ് മലങ്കര അസോസിയേഷൻ പ്രമേയം പാസ്സാക്കി കാലാകാലങ്ങളായി അംഗസംഖ്യ വർദ്ധിപ്പിച്ചു വന്നത്.

**വനിതകൾക്ക് ഇടവക ഭാരവാഹിത്വം (2011)**

വനിതകൾക്ക് ഇടവകയോഗത്തിൽ അംഗത്വവും വോട്ടവകാശവും ഭരണസമിതി അംഗത്വവും അതിന്റെ ഫലമായി ഇടവക ഭാരവാഹിത്വവും (കൈസ്ഥാനി, സെക്രട്ടറി) നൽകിക്കൊണ്ടുള്ള ഭരണഘടനാ ഭേദഗതികളാണ് അവസാനമുണ്ടായത്. ഇടവകയിൽ നിന്നുള്ള മെത്രാസന ഇടവകയോഗാംഗത്തിന്റെയും അസോസിയേഷൻ അംഗത്തിന്റെയും ഒഴിവു വന്നാൽ ഈ സ്ഥാനത്തേക്ക് ഉപതെരഞ്ഞെടുപ്പ് നടത്താനുള്ള വകുപ്പുകൾ (46 സി, 71 ഡി) ഭരണഘടനയിൽ ചേർത്തു. 2011 ഒക്ടോബർ 19-ലെ അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി 18 വകുപ്പുകളിൽ ഭേദഗതി വരുത്തി പാസ്സാക്കിയാണ് ഇവ നടപ്പിലാക്കിയത്. 6, 7, 17, 23, 26, 27, 29, 31, 32, 33, 34, 35, 37, 39, 44, 46 (ബി, സി), 71 (സി, ഡി), 120 എന്നീ വകുപ്പുകളാണ് ഭേദഗതി ചെയ്തത്. 'കൈക്കാരൻ' എന്ന ഉപശീർഷകം (2 സി) 'കൈസ്ഥാനി' എന്നു മാറ്റി.

**ഭേദഗതി പ്രക്രിയ**

സഭാഭരണഘടന 126, 127 വകുപ്പുകൾ പ്രകാരമാണ് ഭരണഘടന ഭേദഗതി ചെയ്യുന്നത്. ഇതേ വകുപ്പുകൾ 1934-1951 കാലത്തും (വകുപ്പുകൾ 120, 121) അതേപടി ഉണ്ടായിരുന്നു. "... അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി പാസ്സാക്കുന്ന നിശ്ചയങ്ങൾ അസോസിയേഷനും എപ്പിസ്കോപ്പൽ സിനഡും ഭേദപ്പെടുത്തുന്നതുവരെ നടപ്പിൽ ഇരിക്കുന്നതും ആകുന്നു" (വകുപ്പ് 127). അസോസിയേഷന്റെ വലിപ്പവും ഭരണഘടന നിലവിൽ വന്ന കാലത്ത് അസോസിയേഷൻ ക്രമമായി കൂടുന്നതിനുള്ള പ്രായോഗിക ബുദ്ധിമുട്ടും പരിഗണിച്ചായിരിക്കാം ഇങ്ങനെ ചേർത്തത്. ഇതനുസരിച്ച് ഭരണഘടനാ ഭേദഗതികൾ മലങ്കര അസോസിയേഷൻ പാസ്സാക്കാതെ തന്നെ നടപ്പാക്കാവുന്നതാണ്. എന്നിട്ടും 1951-ലെ ഭേദഗതികൾ മലങ്കര അസോസിയേഷൻ പാസ്സാക്കുകയാണുണ്ടായത്. പ്രഖ്യാപനത്തിൽ ഉൾപ്പെടെ ഭരണഘടനയിൽ സമൂലമായ മാറ്റം വന്നതുകൊണ്ടായിരിക്കാം ഇപ്രകാരം ചെയ്തത്. എന്നാൽ അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി പാസ്സാക്കിയ 1967, 2006, 2011 വർഷങ്ങളിലെ ഭേദഗതികൾ മലങ്കര അസോസിയേഷൻ ഇതുവരെ പാസ്സാക്കിയിട്ടില്ല; നിരാകരിച്ചിട്ടില്ല; ഭേദപ്പെടുത്തിയിട്ടുമില്ല. അതിനാൽ അതേപടി നിലനിൽക്കുന്നു.

**മാനേജിംഗ് കമ്മിറ്റിയുടെ അംഗസംഖ്യ**

പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ 1870-ൽ കോട്ടയം പഴയസെമിനാരിയിൽ വിളിച്ചു കൂട്ടിയ മലങ്കര പള്ളിയോഗത്തിന്റെ നിശ്ചയമനുസരിച്ച് നിയമിക്കപ്പെട്ട 11 വൈദികരും എട്ട് അയ്മേനികളും അടങ്ങുന്ന ആലോചനകൂട്ടത്തെ ആദ്യത്തെ മാനേജിംഗ് കമ്മിറ്റിയായി കണക്കാക്കാം. 1873-ൽ പരുമല സെമിനാരിയിൽ കൂടിയ പള്ളിപ്രതിപുരുഷയോഗത്തിന്റെ അഞ്ചാം നിശ്ചയപ്രകാരം തെരഞ്ഞെടുക്കപ്പെട്ട 4 പട്ടക്കാരും 8 അയ്മേനികളും അടങ്ങുന്ന കമ്മിറ്റിയാണ് ഭരണഘടനപ്രകാരമുള്ള ആദ്യത്തെ മാനേജിംഗ് കമ്മിറ്റിയെന്നു കരുതാം. മുളന്തുരുത്തി സുന്നഹദോസിൽ (1876) ഇതിന്റെ അംഗസംഖ്യ 24 (8+16) ആയി. 1878, 1892, 1901 വർഷങ്ങളിൽ തെരഞ്ഞെടുക്കപ്പെട്ട കമ്മിറ്റിയിലും ഇത്രയും അംഗങ്ങളുണ്ടായിരുന്നു. 1908-ൽ ഇത് 26-ഉം 1930-ൽ 33 (36)-ഉം ആയി.

1934 ഡിസംബർ 26-ന് ഭരണഘടന പാസ്സാക്കിയതു മുതൽ 2006 നവംബർ 23-ന് ഭേദഗതി ചെയ്യുന്നതു വരെ അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയുടെ പരമാവധി അംഗസംഖ്യ സെക്രട്ടറി, കൂട്ടുട്രസ്റ്റിമാരെ കൂടാതെ 26 (8+16+2) എന്നാണ് സഭാ ഭരണഘടനയിൽ (വകുപ്പ് 1934-ൽ 77, 1951 മുതൽ 79) പറഞ്ഞിരുന്നത്. എന്നാൽ 1934 ഡിസംബർ 26-നു തന്നെ ഇത് 60 ആയി വർദ്ധിപ്പിക്കുകയും 58 അംഗങ്ങളെ അന്നു തന്നെ തെരഞ്ഞെടുക്കുകയും ചെയ്തു. രണ്ടു വൈദികരെ നാമനിർദേശം ചെയ്തു. 11 അംഗ വർക്കിംഗ് കമ്മിറ്റിയും നിലവിൽ വന്നു.

മാനേജിംഗ് കമ്മിറ്റിയുടെ ആകെ അംഗസംഖ്യ 1951-ൽ 81, 1959-ൽ 90, 1965-ൽ 108 എന്നിങ്ങനെ മലങ്കര അസോസിയേഷൻ വർദ്ധിപ്പിക്കുകയും അതേ യോഗത്തിൽ തന്നെ അതനുസരിച്ച് തെരഞ്ഞെടുപ്പും തുടർന്ന് നോമിനേഷനും നടത്തുകയും ചെയ്തു. 1970, 1974, 1980 വർഷങ്ങളിലും 108 അംഗങ്ങളുണ്ടായിരുന്നു. ഭാവിയിൽ വരേണ്ട അംഗസംഖ്യ മുൻകൂട്ടി കണ്ട് വർദ്ധിപ്പിക്കുന്ന രീതി 1980-ലാണ് നടപ്പാക്കിത്തുടങ്ങിയത്. അന്നത്തെ നിശ്ചയമനുസരിച്ച് 1985-ൽ 114 അംഗങ്ങളുണ്ടായിരുന്നു. 1985-ലെ നിശ്ചയമനുസരിച്ച് 1989-ലും 1994-ലും 138-ഉം 1994-ലെ നിശ്ചയമനുസരിച്ച് 2002-ൽ 141-ഉം 2006-ലെ നിശ്ചയമനുസരിച്ച് 2007-ലും 2012-ലും 159-ഉം അംഗങ്ങളുണ്ടായിരുന്നു. 2012-ലെ നിശ്ചയമനുസരിച്ച് 2017-ലും 2022-ലും 174 ആയി.

ആകെയുള്ള 81 അംഗങ്ങളിൽ 15 പേരെ *സമുദായത്തിലെ വിവിധ സ്ഥാപനങ്ങളെ പ്രതിനിധീകരിക്കുന്നതിനും* മറ്റുമായി മലങ്കര മെത്രാപ്പോലീത്താ നോമിനേറ്റ് ചെയ്യേണ്ടതാണെന്ന് 1951-ലെ മലങ്കര അസോസിയേഷൻ യോഗത്തിന്റെ നാലാം പ്രമേയത്തിൽ പറയുന്നു. നാമനിർദേശം ചെയ്യപ്പെട്ട അംഗങ്ങളുടെ സംഖ്യ 1959-ൽ 18, 1965 മുതൽ 22, 1985-ൽ 24, 1989 മുതൽ 30, 2017 മുതൽ 33 എന്നിങ്ങനെയാണ്.

**റൂൾ കമ്മിറ്റി**

സഭാ ഭരണഘടനയനുസരിച്ച് മാനേജിംഗ് കമ്മറ്റിയുടെ സുപ്രധാനമായ സബ് കമ്മിറ്റിയാണ് റൂൾ കമ്മിറ്റി. മറ്റു സബ് കമ്മിറ്റികളെ പറ്റി പൊതുവായ പരാമർശങ്ങൾ (1934ൽ 84, 102; ഇപ്പോൾ 86, 109) മാത്രമേയുള്ളു. 1934-ൽ പാസ്സാക്കിയ ഭരണഘടനയുടെ മൂന്നു വകുപ്പുകൾ (120, 121, 122; ഇപ്പോഴത്തെ ഭരണഘടനയിൽ 126, 127, 129) റൂൾ കമ്മിറ്റിയെ പറ്റി മാത്രമുള്ളതാണ്. "ഈ നിയമങ്ങളിൽ അടങ്ങിയ തത്വത്തിനു വിരോധമല്ലാത്ത ഉപചട്ടങ്ങളേ (Bylaws) ഇടവകയോഗം, മെത്രാസന ഇടവകയോഗം, മെത്രാസന കൗൺസിൽ, എന്ന സ്ഥാപനങ്ങൾ അപ്പഴപ്പോൾ പാസ്സാക്കി റൂൾ കമ്മിറ്റിയുടെ അനുമതിയോടുകൂടി നടപ്പിൽ വരുത്തിക്കൊള്ളാവുന്നതാകുന്നു" എന്നായിരുന്നു 1934-ലെ 122-ാം വകുപ്പ്. 1951 മേയ് 17-ലെ മലങ്കര അസോസിയേഷൻ ഈ വകുപ്പിൽ "... റൂൾ കമ്മിറ്റി വഴി മാനേജിംഗ് കമ്മിറ്റിയിൽ കൊണ്ടുവന്ന് മാനേജിംഗ് കമ്മറ്റിയുടെ അനുമതിയോടുകൂടി..." എന്ന വാചകം കൂടി ചേർത്ത് ഭേദഗതി ചെയ്തതാണ് ഇപ്പോഴത്തെ 129-ാം വകുപ്പ്. മാനേജിംഗ് കമ്മിറ്റിയംഗങ്ങൾ തന്നെയാണ് സാധാരണയായി റൂൾ കമ്മിറ്റിയിൽ അംഗങ്ങളാകുന്നത്.

"ഈ ഭരണഘടനയിൽ കാലസ്ഥിതി അനുസരിച്ചും സൗകര്യം അനുസരിച്ചും ആവശ്യമായി വരാവുന്ന ഭേദഗതികൾ വരുത്തുന്നതിലേക്ക് അസോസി

യേഷൻ മാനേജിംഗ് കമ്മിറ്റി നിയമിക്കുന്ന ഒരു റൂൾ കമ്മറ്റി ഉണ്ടായിരിക്കേണ്ട താകുന്നു. ഈ റൂൾ കമ്മിറ്റിയുടെ പ്രസിഡണ്ട് ഒരു മേല്പട്ടക്കാരൻ ആയിരിക്കുന്നതാകുന്നു" (126-ാം വകുപ്പ്). ഇതനുസരിച്ച് ഈ ഉപസമിതിയിൽ പുറത്തു നിന്നുള്ള യോഗ്യരായ വ്യക്തികളെ ഉൾപ്പെടുത്തുന്നതിന് മാനേജിംഗ് കമ്മിറ്റിക്ക് അധികാരമുണ്ട്. ഇപ്പോഴത്തെ (2022 – 2027) റൂൾ കമ്മിറ്റിയിൽ 3 പേരെ പ്രത്യേക ക്ഷണിതാക്കളായി ഉൾപ്പെടുത്തിയിട്ടുണ്ട്.

മലങ്കരസഭാ ഭരണഘടനയിൽ (വകുപ്പ് 127) "റൂൾ കമ്മിറ്റി ഭേദഗതികൾ അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയിൽ സമർപ്പിക്കേണ്ടതും അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി പാസ്സാക്കുന്ന നിശ്ചയങ്ങൾ അസോസിയേഷനും എപ്പിസ്കോപ്പൽ സിനഡും ഭേദപ്പെടുത്തുന്നതുവരെ നടപ്പിൽ ഇരിക്കുന്നതും ആകുന്നു" എന്നാണ് പറഞ്ഞിരിക്കുന്നത്.

സഭ യോജിച്ചുനിന്ന കാലത്ത് 1965–1970 ലെ മാനേജിംഗ് കമ്മിറ്റിയും റൂൾ കമ്മിറ്റിയും സഭയ്ക്കു നൽകിയ സംഭാവനകൾ വിലപ്പെട്ടതാണ്. സഭാഭരണഘടനാ ഭേദഗതി (1967), 'മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം കൂടി തെരഞ്ഞെടുപ്പു നടത്തുന്നതു സംബന്ധിച്ച നടപടി ചട്ടങ്ങൾ' (1970), The Rules of Procedure of the Managing & Working Committees (1966), The Holy Episcopal Synod of the OSCE Constitution and Functions (1967) തുടങ്ങിയവ ഈ കാലഘട്ടത്തിന്റെ സംഭാവനകളാണ്. കാര്യക്ഷമമായി പ്രവർത്തിച്ചാൽ ഒട്ടനവധി കാര്യങ്ങൾ ചെയ്യാൻ കഴിയുന്ന ഒരു ഉപസമിതിയാണിത്.

റൂൾ കമ്മിറ്റിയെ ഭാവിയിൽ ഭരണഘടനാ ഭേദഗതിയിലൂടെ സ്ഥിരവും (മാനേജിംഗ് കമ്മിറ്റിയിൽ നിന്ന്) സ്വതന്ത്രവുമായ സമിതിയാക്കി മാറ്റണം; പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ ലീഗൽ കമ്മീഷന്റെ പ്രവർത്തനവുമായി ഏകോപിപ്പിക്കണം. ലീഗൽ കമ്മീഷൻ അംഗങ്ങൾ റൂൾ കമ്മിറ്റിയിൽ ഉൾപ്പെടുന്നതു ഉചിതമായിരിക്കും. മലങ്കര മെത്രാപ്പോലീത്തായും പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസും അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയും നിയോഗിക്കുന്ന 15–20 അംഗങ്ങൾ അടങ്ങുന്ന 10 വർഷത്തിൽ കുറയാതെ കാലാവധി ലഭിക്കുന്ന ഒരു സ്ഥിരം സംവിധാനമായിരിക്കും നല്ലത്. അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയംഗങ്ങൾ മാത്രമടങ്ങുന്ന 5 വർഷ കാലാവധി മാത്രമുള്ള, നിലവിലുള്ളതിനേക്കാൾ മികച്ച സംവിധാനമായിക്കും ഇത്.

**ഭേദഗതികൾ നിർദേശിച്ച റൂൾ കമ്മിറ്റി അംഗങ്ങൾ**

ഇതുവരെ നടപ്പിലായ ഭരണഘടനാ ഭേദഗതികൾ സമർപ്പിച്ച റൂൾ കമ്മിറ്റിയിലെ അംഗങ്ങളുടെ പേരു വിവരങ്ങൾ നൽകുന്നു. ഭരണഘടനാ നിർമാണ കമ്മിറ്റിയെ സംബന്ധിച്ചുള്ള വിവരങ്ങൾ ഈ ഗ്രന്ഥത്തിന്റെ മറ്റൊരു ഭാഗത്ത് വിശദമായി പ്രതിപാദിച്ചിട്ടുള്ളതുകൊണ്ട് ആവർത്തിക്കുന്നില്ല.

1934 ഡിസംബർ 27-നു കൂടിയ അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി പത്ത് ഉപസമിതികൾ (സബ്കമ്മറ്റി) രൂപീകരിച്ചു. അതിലൊന്നാണ് റൂൾ കമ്മിറ്റി. ഗീവർഗീസ് മാർ പീലക്സീനോസ് മെത്രാപ്പോലീത്താ (പ്രസിഡണ്ട്), ഇ. ജെ. ഫീലിപ്പോസ് ഇലഞ്ഞിക്കൽ (കൺവീനർ), ഫാ. പി. ടി. ഏബ്രഹാം പൂതക്കുഴിയിൽ (തുമ്പമൺ), പത്രോസ് മത്തായി, വി. എ. വർഗീസ്, പി. ജേക്കബ് കുര്യൻ (മാവേലിക്കര), സി. ഒ. ഉമ്മൻ എന്നിവരായിരുന്നു പ്രഥമ റൂൾ കമ്മിറ്റിയിലെ അംഗങ്ങൾ. അസോസിയേഷൻ പൊതുയോഗാംഗങ്ങളുടെ തെരഞ്ഞെടുപ്പു രീതിയെ പരിഷ്കരിക്കുന്നതിനെപറ്റി ഒരു പദ്ധതി തയ്യാറാക്കി അസോസിയേഷൻ കമ്മിറ്റിയിൽ സമർപ്പിക്കുന്നതിന് റൂൾ കമ്മിറ്റിയെ ഭരമേല്പിക്കുന്നതിന് അന്നു നിശ്ചയിച്ചു.

1934-ൽ രൂപീകരിച്ച പ്രഥമ റൂൾ കമ്മിറ്റിയിലെ ജീവിച്ചിരുന്നവരും പിന്നീട് ഉൾപ്പെടുത്തിയവരുമായ അംഗങ്ങൾ അടങ്ങുന്ന റൂൾ കമ്മറ്റിയാണ് 1951-ലെ ഭേദഗതികൾ സമർപ്പിച്ചതെന്നു കരുതുന്നു. 1967-ലെ ഭേദഗതിക്കുള്ള നടപടികൾ 1964-ൽ ആരംഭിച്ചിരുന്നു. രണ്ടു റൂൾ കമ്മിറ്റികളുടെ കാലത്താണ് ഇവ നടന്നത്. താഴെ പറയുന്നവരാണ് ഇവയിലെ അംഗങ്ങൾ:

1960–1965 (constituted by MC on 18.02.1960): Mathews Mar Athanasius Metropolitan (President), Fr Jacob Manalil (Priest Trustee), Kurian Abraham (Lay Trustee), Fr P P Joseph, P T Varghese, M Abraham, V O Markose, E J Joseph (Association Secretary), P N Ninan (Convenor).

1966–1970 (constituted by MC on 24.03.1966): Mathews Mar Athanasius Metropolitan (President), TS Abraham Corepiscopa (Priest Trustee), Kurian Abraham (Lay Trustee), Fr P P Joseph, Dr A T Markose, Chacko George, P T Varghese, K Koruth, K N Chacko, Jacob Stephen, K T Mathew, M C Pothen, PC Abraham (Association Secretary /Convenor).

2006, 2011 വർഷങ്ങളിലെ ഭേദഗതികൾ സമർപ്പിച്ച റൂൾ കമ്മിറ്റികളിലെ അംഗങ്ങൾ:

2002–2007 (constituted by MC on 15.10.2002): Thomas Mar Thimothios Metropolitan (President), Fr Mathai Nooranal (Priest Trustee upto 29-11-2002), Fr Dr O Thomas (Priest Trustee from 10-06-2004), Fr Dr K M George, Jacob Mannaraprayil Corepiscopa, P C Abraham (Lay Trustee), Justice K John Mathew, C K Kochukoshy IAS, K M Mathew, K George, A Z Jacob, A K Thomas, Prof Titus Varkey, Biju Oommen, Joseph John, Dr Alexander Karakkal (Association Secretary /Convenor).

2007–2012 (constituted by MC on 16.08.2007): Paulose Mar Milithios Metropolitan (President), Fr Dr Johns Abraham Konat (Priest Trustee), M G George Muthoot (Lay Trustee), Fr Dr K M George, Fr Dr O Thomas, Fr Dr MO John, K T Chacko IAS, Biju Oommen, K K Thomas, Dr Alexander Karakkal, Prof Jacob Kurian Onattu, Dr Thomas John Mampra, M C Paulose, A Z Jacob, Dr George Joseph (Association Secretary /Convenor).



**ചരിത്ര- ചിത്ര പ്രദർശനം:** മലങ്കര സഭാ ഭരണഘടന നവതി ആഘോഷത്തോടനുബന്ധിച്ച് കോട്ടയം എം.ഡി സെമിനാരി അങ്കണത്തിൽ, ഓർത്തഡോക്സ് വൈദിക സെമിനാരിയുടെ ആഭിമുഖ്യത്തിൽ നടത്തിയ ചരിത്ര-ചിത്ര പ്രദർശനം ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്തായും, മാത്യൂസ് മാർ തേവോദോസിയോസ് മെത്രാപ്പോലിത്തായും ചേർന്ന് ഉദ്ഘാടനം ചെയ്തു. വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അത്മായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, ജോസഫ് റമ്പാൻ, സെമിനാരി പ്രിൻസിപ്പാൾ ഫാ.ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ, പഴയ സെമിനാരി മാനേജർ ഫാ. ജോബിൻ വർഗീസ് എന്നിവർ സമീപം

"നമ്മുടെ സഭയുടെ നിലനിൽപിനും ക്ഷേമത്തിനും മേൽഗതിക്കും ഒഴിച്ചുകൂടാത്ത അത്യാവശ്യമെന്നു നിങ്ങളിൽ പലരും നമ്മോടു കൂടി പരമാർത്ഥമായി വിശ്വസിക്കുന്നതും ഇതേവരേയായി പല പ്രയാസങ്ങൾ സഹിച്ചു നാമെല്ലാവരും സംരക്ഷിച്ചുകൊണ്ടിരിക്കുന്നതുമായ കാതോലിക്കാ സ്ഥാപനത്തെ പുലർത്തിക്കൊണ്ടുപോകാനുള്ള ചുമതലയും നാം നിങ്ങളിൽ ഓരോരുത്തരിലും സമർപ്പിച്ചുകൊള്ളുന്നു."

**– പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്**



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




ലേഖനം

# മലങ്കരസഭാ ഭരണഘടന: നവതി ആഘോഷവേളയിൽ ചില ചിന്തകൾ

## ജോയ്സ് തോട്ടയ്ക്കാട്

1934 ഡിസംബർ 26-നു പ. ബസേലിയോസ് ഗീവർഗീസ് രണ്ടാമൻ കാതോലിക്കാ ബാവാ വിളിച്ചുകൂട്ടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം പാസ്സാക്കിയ മലങ്കരസഭാ ഭരണഘടനയുടെ നവതി മലങ്കര സഭ ആഘോഷിക്കുകയാണ്. ഭരണഘടനയുടെ ചരിത്രവും രേഖകളും സഭാ ചരിത്രകാരനായ ഡെറിൻ രാജുവിനൊപ്പം കണ്ടെത്താനും പ്രസിദ്ധീകരിക്കാനും സാധിച്ചത് ഒരു ദൈവനിയോഗമായി കാണുന്നു. ഭരണഘടനയുടെ രൂപീകരണം സംബന്ധിച്ച് ഓർമ്മിക്കേണ്ട ചില വസ്തുതകൾ ചൂണ്ടിക്കാണിക്കുന്നു.

**അൽമായനേതൃത്വത്തിന്റെ പങ്ക്**

1934-ൽ പാസ്സാക്കിയ ഭരണഘടനയുടെ ശില്പികൾ അന്നത്തെ അൽമായ നേതൃത്വമായിരുന്നു. മലങ്കര മെത്രാപ്പോലീത്തായുടെ ഏകപക്ഷീയമായ സഭാ ഭരണത്തിനും, സാമ്പത്തികം കൈകാര്യം ചെയ്യാനുള്ള അവകാശം ദൈവദത്തമാണെന്ന അവകാശവാദത്തിനുമെതിരെ ഒന്നര പതിറ്റാണ്ട് പോരാട്ടവും വിപ്ലവവും നയിച്ച് സഭാഭരണഘടന രൂപീകരിച്ച് മലങ്കര മെത്രാപ്പോലീത്തായെയും മെത്രാപ്പോലീത്തന്മാരെയും വൈദികരെയും അൽമായരെയും വ്യവസ്ഥാപിത ഭരണഘടനയ്ക്കുള്ളിൽ മാത്രം പ്രവർത്തിക്കുന്നവരാക്കി മാറ്റുകയാണ് അന്നത്തെ അൽമായ നേതൃത്വം ചെയ്തത്.

**അനുരഞ്ജനത്തിനായി വാതിൽ തുറന്നിട്ടു**

1911 മുതൽ ഉണ്ടായ മലങ്കരസഭാ ഭിന്നതയുടെ പ്രശ്നപരിഹാരത്തിനും, ഇരുവിഭാഗവും ഒരു മലങ്കര മെത്രാപ്പോലീത്തായുടെ കീഴിൽ ഒന്നായി യോജിച്ചു നിൽക്കുന്നതിനുമായി ഒട്ടേറെ പരിശ്രമങ്ങൾ നടന്നു. മലങ്കര മെത്രാപ്പോലീത്തായായിരുന്ന പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് തന്നെ മുൻകൈ എടുത്ത് 1923-ൽ മർദ്ദീനിലെത്തി പാത്രിയർക്കീസ് ബാവായെ കണ്ടു സംസാരിച്ചു പ്രശ്നപരിഹാരത്തിനു ശ്രമിച്ചു വിജയിച്ചുവെങ്കിലും പാത്രിയർക്കീസ് പക്ഷത്തെ തീവ്രവാദികൾ സ്ലീബാ മാർ ഒസ്താത്തിയോസിന്റെ നേതൃത്വത്തിൽ ഏലിയാസ് മാർ യൂലിയോസിനെ മുൻനിർത്തി അത് പരാജയപ്പെടുത്തി. 1928-ൽ വട്ടിപ്പണക്കേസിൽ വിജയിച്ച് പരാജയത്തിന്റെ പടുകുഴിയിൽ നിന്ന് വട്ടശ്ശേരിൽ തിരുമേനി ഉയിർത്തെഴുന്നേറ്റു. ഏകപക്ഷീയമായ വിജയത്തിലും വട്ടശ്ശേരിൽ തിരുമേനിയോ അന്നത്തെ അൽമായ നേതൃത്വമോ സംതൃപ്തരായില്ല. സഭയുടെ യോജിപ്പിനായുള്ള ശ്രമങ്ങൾ അവർ തുടർന്നും നടത്തിക്കൊണ്ടിരുന്നു. വ്യവസ്ഥാപിതമായ ഒരു ഭരണഘടനയ്ക്കു കീഴിൽ ഇരുവിഭാഗവും ഒന്നാകുക എന്ന ചിന്ത അൽമായ നേതൃത്വം ഉയർത്തി. വട്ടശ്ശേരിൽ തിരുമേനിക്ക് ഇക്കാര്യത്തിൽ വ്യത്യസ്ത അഭിപ്രായമുണ്ടായിരുന്നു. അദ്ദേഹം തയ്യാറാക്കിയ ഭരണഘടനാ ഡ്രാഫ്റ്റിന്റെ ആമുഖത്തിൽ അത് വ്യക്തമാക്കുന്നുണ്ട്.

കൊല്ലം പഞ്ചായത്ത് വിധി, റോയൽക്കോടതി വിധി, വട്ടിപ്പണക്കേസ് വിധി എന്നിവയുടെ ചുവടുപിടിച്ച് പാത്രിയർക്കീസിനു കൂടി സഭാഭരണഘടനയിൽ സ്ഥാനം കൊടുത്ത് മറുവിഭാഗത്തിനും കൂടി സ്വീകാര്യമായ ഒരു ഭരണഘടന തയ്യാറാക്കുവാൻ അൽമായ നേതൃത്വം പരിശ്രമിച്ചു.

സഭാഭരണഘടനയുടെ കീഴിൽ ഇരുവിഭാഗവും ഒന്നാകുക എന്ന ലക്ഷ്യത്തോടെ ഭരണഘടനയുടെ ആധികാരികത ഉറപ്പിച്ചുള്ള വിധികളാണ് ഇന്ത്യൻ സുപ്രീംകോടതി 1958, 1995, 2017 എന്നീ വർഷങ്ങളിൽ പുറപ്പെടുവിച്ചത്. 1995-ലെ വിധിക്കുശേഷം യാക്കോബായ വിഭാഗത്തിലെ ഇപ്പോഴത്തെ മെട്രോപ്പോലീത്തൻ ട്രസ്റ്റിയും നിയുക്ത മഫ്രിയാനയുമായ ജോസഫ് മാർ ഗ്രീഗോറിയോസ് ഉൾപ്പെടെ ചില മെത്രാപ്പോലീത്തന്മാർ സ്റ്റാറ്റസ്കോയുടെ ആനുകൂല്യം ലഭിക്കുവാൻ 1934 സഭാഭരണഘടന സ്വീകരിച്ച് കോടതിയിൽ സത്യവാങ്മൂലം കൊടുക്കുകയും ചെയ്തു. പക്ഷേ പിന്നീട് 2002-ൽ പുതിയ ഭരണഘടനയും പുതിയ അസോസിയേഷനും രൂപീകരിച്ച് അവർ സമാന്തര ഭരണത്തിലൂടെ മുന്നോട്ടു പോയി. 17 വർഷത്തെ അവരുടെ ചരിത്രം പഠിച്ച സുപ്രീംകോടതി 2002 ഭരണഘടനയും അസോസിയേഷനും മലങ്കരസഭാ ഭരണത്തിന് സ്വീകാര്യമല്ല എന്നും 1934-ലെ സഭാഭരണഘടനയുടെ കീഴിൽ ഇരുവിഭാഗവും യോജിക്കണമെന്നുമാണ് 2017 ജൂലൈ 3-ലെ (മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ) വിധിയിലൂടെ ആഹ്വാനം ചെയ്തത്. ഇരുവിഭാഗങ്ങളുടെയും നേതൃത്വം ഈ ആഹ്വാനത്തിന് ഇപ്പോഴും ആത്മാർത്ഥമായി ചെവി കൊടുത്തിട്ടില്ല. മലങ്കര സഭയിലെ അൽമായ നേതൃത്വം സഭായോജിപ്പിനായി തയ്യാറാക്കിയ സഭാഭരണഘടനയുടെ കീഴിൽ ഇരുവിഭാഗവും ഒന്നാകുന്ന നല്ല നാളെയ്ക്കായി പ്രാർത്ഥിക്കാം; കാത്തിരിക്കാം. "കർത്താവിന്റെ പ്രവൃത്തികൾ വിസ്മയകരവും മനുഷ്യദൃഷ്ടിക്ക് അഗോചരവുമാണ്" എന്ന പ്രഭാഷകന്റെ (11:4) വാക്കുകൾ മലങ്കസഭാ സമാധാനം ആഗ്രഹിക്കുന്നവർക്ക് പ്രത്യാശ പകരുന്നു.

## മലങ്കരസഭാ ഭരണഘടനാ ശില്പികൾ



**അഡ്വ. ഇലഞ്ഞിക്കൽ ജോൺ വക്കീൽ (നിരണം), കണ്ടത്തിൽ കെ. സി. മാമ്മൻ മാപ്പിള (മലയാള മനോരമ), പുതുപ്പള്ളി ഒറ്റപ്ലാക്കൽ ഒ. എം. ചെറിയാൻ, തൃശൂർ മഴുവഞ്ചേരിപറമ്പത്ത് ചാക്കോ സൂപ്രണ്ട്, അഡ്വ. ഇലഞ്ഞിക്കൽ ഫിലിപ്പോസ് വക്കീൽ (തിരുവനന്തപുരം).**



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




വേദപുസ്തകത്തിലെ സ്ത്രീ കഥാപാത്രങ്ങൾ



# റാഹേൽ



**സിസ്റ്റർ മേരി OSM**

**(ബേത്‌ലഹേം ദയറ കിഴക്കമ്പലം)**

ബൈബിളിലെ ഒരു പ്രമുഖ കഥാപാത്രമാണ് റാഹേൽ. പെണ്ണാട് എന്നാണ് ആ പേരിന്റെ അർത്ഥം. സഹോദരി ലേയക്കൊപ്പം യാക്കോബിന്റെ രണ്ട് ഭാര്യമാരിൽ ഒരാളായിരുന്നു റാഹേൽ. അവളുടെ കഥ ഉല്പത്തി പുസ്തകത്തിൽ, പ്രത്യേകിച്ച് 29-35 അധ്യായങ്ങളിൽ വിവരിച്ചിരിക്കുന്നു. ബൈബിളിലെ ആദ്യത്തെ പ്രണയവിവാഹം യാക്കോബിന്റെയും റാഹേലിന്റെയുമായിരുന്നു. അവളുടെ ജീവിതം, വൈകാരിക ആഴവും സാംസ്കാരിക പ്രാധാന്യവും വ്യക്തിപരമായ പോരാട്ടവും നിറഞ്ഞതാണ്. അവൾ യാക്കോബിന്റെ അമ്മാവനായ ലാബാന്റെ മകളായിരുന്നു. അവളുടെ സഹോദരി ലേയയുമായുള്ള സ്പർദ്ധയും വന്ധ്യതയ്ക്കെതിരായ പോരാട്ടവും പലപ്പോഴും അവളുടെ ജീവിതത്തിൽ നിഴലിച്ചിട്ടുണ്ടെങ്കിലും, മനുഷ്യ സ്വഭാവത്തെക്കുറിച്ചുള്ള പാഠങ്ങളും ഉൾക്കാഴ്ചകളും കൊണ്ട് സമ്പന്നമാണത്.

### 1. ശാരീരിക സൗന്ദര്യം

റാഹേലിന്റെ ഏറ്റവും നിർണായകമായ ഒരു സവിശേഷത അവളുടെ ശാരീരിക സൗന്ദര്യമാണ്. ഉല്പത്തി 29:17 അവളെക്കുറിച്ച് 'റാഹേലോ സുന്ദരിയും മനോഹരരൂപിണിയും ആയിരുന്നു' എന്ന് വിശേഷിപ്പിക്കുന്നു, അത് അവളെ മറ്റ് സ്ത്രീകളിൽ നിന്ന് വേർതിരിക്കുന്നു. സ്ത്രീകളുടെ ശാരീരിക രൂപത്തിന് കാര്യമായ മൂല്യമുള്ള ഒരു സമൂഹത്തിൽ, യാക്കോബുമായുള്ള അവളുടെ ബന്ധത്തിൽ റാഹേലിന്റെ സൗന്ദര്യം ഒരു പ്രധാന പങ്ക് വഹിച്ചു. അവളെ കിണറ്റിൽ വച്ച് ആദ്യമായി കണ്ടുമുട്ടിയ യാക്കോബ്, റാഹേലിനെ സ്നേഹിച്ചു. ആ വാത്സല്യം ആത്യന്തികമായി അവളുടെ വിവാഹത്തിന് പകരമായി ഏഴ് വർഷം ജോലി ചെയ്യാനുള്ള തീരുമാനത്തിലേക്ക് നയിച്ചു.

റാഹേലിന്റെ സൗന്ദര്യമാണ് അവളും യാക്കോബും തമ്മിലുള്ള പ്രണയകഥയുടെ കേന്ദ്രം. അവളോടുള്ള അവന്റെ സ്നേഹത്തിന്റെ ശക്തി അവളുടെ സഹോദരി ലേയയോടുള്ള അവന്റെ അനുകൂല വികാരങ്ങളുമായി വളരെ വ്യത്യസ്തമാണ്. ഈ വൈരുദ്ധ്യം ശാരീരിക സൗന്ദര്യത്തിന്റെ പ്രതിഫലനം മാത്രമല്ല, ബാഹ്യ രൂപങ്ങൾ ബന്ധങ്ങളെയും സാമൂഹിക ചലനാത്മകതയെയും ജീവിതത്തിലെ തീരുമാനങ്ങളെയും എങ്ങനെ സ്വാധീനിക്കും എന്നതിന്റെ പ്രതീകം കൂടിയാണ്.

### 2. യാക്കോബിനോടുള്ള സ്നേഹവും ഭക്തിയും

യാക്കോബിനോടുള്ള റാഹേലിന്റെ പ്രണയമാണ് അവളുടെ ജീവിതകഥയിലെ പ്രധാന പ്രമേയങ്ങളിലൊന്ന്. റാഹേലിനെ കണ്ടുമുട്ടിയ നിമിഷം മുതൽ, അവൻ അവളുമായി അഗാധമായ പ്രണയത്തിലായി. എന്നിരുന്നാലും, അവരുടെ ബന്ധം സങ്കീർണതകളാൽ തകർന്നു, പ്രത്യേകിച്ച് റാഹേലിന്റെ പിതാവ് ലാബാന്റെ പ്രവർത്തനങ്ങൾ, യാക്കോബിനെ കബളിപ്പിച്ച് ആദ്യം ലേയയെ വിവാഹം കഴിപ്പിച്ചു. പിന്നീട് റാഹേലിനെ സമ്പാദിക്കാൻ യാക്കോബ് ഏഴ് വർഷത്തോളം പരിശ്രമിച്ചു. ഈ തിരിച്ചടി ഉണ്ടായിട്ടും, റാഹേലിന്റെ യാക്കോബിനോടുള്ള ഭക്തി അചഞ്ചലമായി തുടർന്നു. അവൾ യാക്കോബിനെ സഹോദരി ലേയയുമായി പങ്കിട്ടു, പക്ഷേ അവനോടുള്ള അവളുടെ സ്നേഹം ഒരിക്കലും കുറഞ്ഞില്ല. വളരെക്കാലമായി കുട്ടികളെ പ്രസവിക്കാൻ കഴിയാതിരുന്ന റാഹേൽ, യാക്കോബിന് വേണ്ടി ഒന്നിലധികം കുട്ടികളെ പ്രസവിക്കുന്ന സഹോദരി ലേയയെ കാണുമ്പോൾ അവരുടെ ബന്ധത്തിന്റെ വൈകാരിക സങ്കീർണ്ണത വ്യക്തമാണ്. യാക്കോബിനോടുള്ള സ്നേഹത്തിനുവേണ്ടി റാഹേൽ ചെയ്ത വ്യക്തിപരമായ ത്യാഗങ്ങളെ ഈ ചലനാത്മകത ഉയർത്തിക്കാട്ടുന്നു, മാത്രമല്ല പിന്നീട് അവൾ അഭിമുഖീകരിക്കേണ്ടിവരുന്ന അഗാധമായ വെല്ലുവിളികൾക്ക് ഇത് വേദിയൊരുക്കുകയും ചെയ്യുന്നു.

യാക്കോബിനോടുള്ള റാഹേലിന്റെ അഗാധമായ സ്നേഹവും കുട്ടികളോടുള്ള അവളുടെ വാഞ്ഛയും അവളുടെ ജീവിതകഥയുടെ കേന്ദ്രബിന്ദുവായിരുന്നു. അവളുടെ സൗന്ദര്യവും യാക്കോബിന്റെ സ്നേഹവും ഉണ്ടായിരുന്നിട്ടും, അവൾ വർഷങ്ങളോളം വന്ധ്യതയുടെ വേദനാജനകമായ വെല്ലുവിളിയെ അഭിമുഖീകരിച്ചു. മനുഷ്യന്റെ ആഗ്രഹത്തിന്റെ ആഴങ്ങളെക്കുറിച്ചും സ്നേഹത്തിന് നമ്മെ എങ്ങനെ അനുഗ്രഹിക്കാനും പരീക്ഷിക്കാനും കഴിയുമെന്നും ഇത് നമ്മെ പഠിപ്പിക്കുന്നു.

### 3. വന്ധ്യതയുമായുള്ള പോരാട്ടം

വന്ധ്യതയ്ക്കെതിരായ റാഹേലിന്റെ പോരാട്ടം അവളുടെ സ്വഭാവത്തിന്റെ ഏറ്റവും പ്രധാനപ്പെട്ട വശങ്ങളിലൊന്നാണ്. വിവാഹം കഴിഞ്ഞ് വർഷങ്ങളോളം, റാഹേൽ വന്ധ്യയായി തുടർന്നു, അവളുടെ സഹോദരി ലേയ കുട്ടികളെ പ്രസവിച്ചു. കുട്ടികളുണ്ടാകാനുള്ള കഴിവ് ഒരു സ്ത്രീയുടെ വ്യക്തിത്വത്തിന്റെ പ്രധാന ഭാഗമായി കാണുന്ന ഒരു സമൂഹത്തിൽ, റാഹേലിന് ഗർഭം ധരിക്കാനുള്ള കഴിവില്ലായ്മ വ്യക്തിപരമായി വലിയ വേദനയുടെ കാരണമായിരുന്നു. ഉല്പത്തി 30:1-ൽ അവളുടെ വേദന പ്രകടമാണ്, അവിടെ അവൾ യാക്കോബിനോട്, 'എനിക്ക് മക്കളെ തരേണം, അല്ലെങ്കിൽ ഞാൻ മരിച്ചു പോകും!" എന്ന് പറയുമ്പോൾ തന്റെ വന്ധ്യതയെക്കുറിച്ചുള്ള റാഹേലിന്റെ അഗാധമായ ദുഃഖം പ്രകടമാണ് (ഉല്പത്തി 30:1). ഈ വൈകാരിക വേദന കുട്ടികളോടുള്ള അവളുടെ ആഗ്രഹത്തെയും ബൈബിൾ പശ്ചാത്തലത്തിൽ മാതൃത്വത്തിന്റെ പ്രാധാന്യത്തെയും അടിവരയിടുന്നു.

തന്റെ വന്ധ്യതയ്ക്ക് മറുപടിയായി, റാഹേൽ തന്റെ ദാസി ബിൽഹയെ യാക്കോബിന് ഒരു പകരക്കാരിയായി വാഗ്ദാനം ചെയ്യുന്നു, മുമ്പ് ഉല്പത്തി വിവരണത്തിൽ സാറ ഹാഗാറുമായി ചെയ്തതുപോലെ. തന്റെ കുട്ടികളെ പ്രസവിക്കാൻ മറ്റൊരു സ്ത്രീയെ ആശ്രയിക്കേണ്ടി വന്നാലും, ഒരു അമ്മയെന്ന നിലയിൽ തന്റെ പങ്ക് നിറവേറ്റാനുള്ള റാഹേലിന്റെ ആഴമായ ആഗ്രഹത്തെ ഈ തീരുമാനം പ്രതിഫലിപ്പിക്കുന്നു. ഒരു കുടുംബത്തെ സുരക്ഷിതമാക്കുന്നതിനും മത്സരാധിഷ്ഠിതമായ കുടുംബ ചലനാത്മകതയിൽ അവളുടെ സ്ഥാനം നിലനിർത്തുന്നതിനും അക്കാലത്തെ ആചാരങ്ങളിൽ ഏർപ്പെടാനുള്ള അവളുടെ സന്നദ്ധതയും ഇത് വ്യക്തമാക്കുന്നു. ഒടുവിൽ, റാഹേൽ യോസേഫ് ബെന്യാമിൻ എന്നീ രണ്ട് മക്കളെ പ്രസവിക്കുന്നു, പക്ഷേ വന്ധ്യതയുമായുള്ള അവളുടെ പോരാട്ടം അവളുടെ വൈകാരികവും ആത്മീയവുമായ യാത്രയുടെ ഭൂരിഭാഗവും രൂപപ്പെടുത്തി.

റാഹേലിന്റെ ജീവിതം, ദൈവത്തിന്റെ സമയക്രമത്തിലുള്ള ക്ഷമയുടെയും വിശ്വാസത്തിന്റെയും മൂല്യം വെളിപ്പെടുത്തുന്നു. തുടക്കത്തിൽ വന്ധ്യയായിരുന്നെങ്കിലും, അവൾ ഒരു കുട്ടിക്കുവേണ്ടി ആത്മാർത്ഥമായി പ്രാർത്ഥിച്ചു. ഒടുവിൽ, ജോസഫിന്റെയും പിന്നീട് ബെന്യാമിന്റെയും ജനനത്തോടെ ദൈവം അവളുടെ പ്രാർത്ഥനകൾക്ക് ഉത്തരം നൽകി. കാത്തിരിപ്പിന്റെ സമയങ്ങളിൽ വിശ്വാസം മുറുകെ പിടിക്കാൻ അവളുടെ യാത്ര നമ്മെ പ്രോത്സാഹിപ്പിക്കുന്നു, ദൈവം അവന്റെ തികഞ്ഞ സമയത്തിനനുസരിച്ച് നൽകുമെന്ന് വിശ്വസിച്ചു.

**4. ലേയയുമായുള്ള അസൂയയും മത്സരവും**

റാഹേലിന്റെ കഥാപാത്രത്തിന്റെ ഏറ്റവും നിർണായകമായ ഒരു വശം അവളുടെ സഹോദരി ലേയയുമായുള്ള അവളുടെ നിരന്തരമായ മത്സരമാണ്. രണ്ട് സ്ത്രീകൾ തമ്മിലുള്ള മത്സരം യാക്കോബിനോടുള്ള അവരുടെ പങ്കിട്ട സ്നേഹത്തിലും അവന്റെ കുട്ടികളെ പ്രസവിക്കാനുള്ള ആഗ്രഹത്തിലും വേരൂന്നിയതാണ്. ലേയ അനായാസമായി കുട്ടികളെ പ്രസവിക്കുന്നതായി തോന്നുമെങ്കിലും, റാഹേലിന് ഗർഭം ധരിക്കാനുള്ള കഴിവില്ലായ്മ ആഴത്തിലുള്ള അസൂയ സൃഷ്ടിക്കുകയും സഹോദരിമാർ തമ്മിലുള്ള പിരിമുറുക്കം രൂക്ഷമാവുകയും ചെയ്യുന്നു. ഉല്പത്തി 30–ൽ, മത്സരം വളരെ തീവ്രമാവുകയും കുട്ടികളെ പ്രസവിക്കുന്നതിൽ ലേയയെ മറികടക്കാനുള്ള ശ്രമത്തിൽ റാഹേൽ തന്റെ ദാസി ബിൽഹയെ യാക്കോബിന് നൽകുകയും ചെയ്യുന്നു.

യാക്കോബിന്റെ ശ്രദ്ധയ്ക്കും വാത്സല്യത്തിനും വേണ്ടി അവർ മത്സരിക്കുന്ന വിധത്തിൽ റാഹേലും ലേയയും തമ്മിലുള്ള അസൂയ കൂടുതൽ ചിത്രീകരിക്കപ്പെടുന്നു. റാഹേലിനോടുള്ള യാക്കോബിന്റെ സ്നേഹം വ്യക്തമാണെങ്കിലും, ലേയ, തനിക്ക് ജനിക്കുന്ന കുട്ടികളിലൂടെ യാക്കോബിന്റെ പ്രീതി നേടാൻ സങ്കീർണ്ണമായ വൈകാരിക പോരാട്ടത്തിൽ ഏർപ്പെടുന്നു. ലേയയോട് റാഹേലിന്റെ അസൂയ അവളുടെ പ്രവൃത്തികളിലും അതുപോലെ തന്നെ അവൾ യാക്കോബിനോട് സംസാരിക്കുന്ന രീതിയിലും പ്രകടമാണ്. ഈ ചലനാത്മകത ഒരു സ്ത്രീയെന്ന നിലയിൽ റാഹേൽ അനുഭവിക്കുന്ന വൈകാരിക പ്രക്ഷുബ്ധതയും അവളുടെ അപര്യാപ്തതയുടെ വികാരങ്ങളും യാക്കോബുമായുള്ള അവരുടെ പങ്കിട്ട ബന്ധത്തിന്റെ പശ്ചാത്തലത്തിൽ സഹോദരങ്ങളുടെ മത്സരത്തിന്റെ വിഷസ്വഭാവവും തുറന്നുകാട്ടുന്നു. റാഹേലിന്റെ ജീവിതത്തിലെ ഈ ഭാഗം, അസൂയയിൽ നിന്നും താരതമ്യത്തിൽ നിന്നും സംരക്ഷിക്കുന്നതിനുള്ള ഒരു ഓർമ്മപ്പെടുത്തലായി വർത്തിക്കുന്നു, അത് ബന്ധങ്ങളെ ദോഷകരമായി ബാധിക്കുകയും സമാധാനത്തെ തടസ്സപ്പെടുത്തുകയും ചെയ്യുമെന്ന് നമ്മെ പഠിപ്പിക്കുന്നു. ഈ മത്സരം ഉണ്ടായിരുന്നിട്ടും, യാക്കോബിനോടുള്ള റാഹേലിന്റെ സ്നേഹം അചഞ്ചലമായി തുടരുന്നു, ആത്യന്തികമായി മക്പേലയിലെ ഗുഹയിൽ അടക്കം ചെയ്യാൻ യാക്കോബ് തിരഞ്ഞെടുത്ത ഏക ഭാര്യ അവളാണ്.

**5. ദൈവവുമായുള്ള വിശ്വാസവും ബന്ധവും**

റാഹേലിന്റെ സ്വഭാവം അവളുടെ വൈകാരിക പോരാട്ടങ്ങൾ, അസൂയ, വന്ധ്യത എന്നീ അവസ്ഥകളിലൂടെയാണ് കാണപ്പെടുന്നതെങ്കിലും, അവിടെ അവൾ വിശ്വാസവും ആത്മീയ ഉൾക്കാഴ്ചയും മുറുകെപിടിക്കുന്നു. ഉദാഹരണത്തിന്, ഉല്പത്തി 30:22–ൽ, വർഷങ്ങളോളം വന്ധ്യതയ്ക്ക് ശേഷം, റാഹേൽ ദൈവത്തോട് പ്രാർത്ഥിക്കുന്നു, ഒടുവിൽ ദൈവം അവളുടെ അപേക്ഷ കേട്ടു, അവളുടെ ഗർഭത്തെ തുറന്നു. തന്റെ ജീവിതത്തിൽ ഇടപെടാനുള്ള ദൈവത്തിന്റെ കഴിവിലുള്ള ആഴമായ വിശ്വാസത്തെ അവളുടെ പ്രാർത്ഥന പ്രതിഫലിപ്പിക്കുന്നു. 'യഹോവ എനിക്ക് ഇനിയും ഒരു മകനെ തരുമെന്നും' പറഞ്ഞ് റാഹേൽ നാമകരണം ചെയ്യുന്ന യോസേഫിന്റെ ജനനം, അവളുടെ പ്രത്യുൽപ്പാദനം ദൈവിക ഇടപെടൽ നൽകിയ അനുഗ്രഹമാണെന്ന് അവൾ അംഗീകരിക്കുന്നതായി സൂചിപ്പിക്കുന്നു.

റാഹേലിന്റെ ദൈവത്തിലുള്ള വിശ്വാസം, ദൈവത്തിന്റെ സമയത്തിൽ ആശ്രയിക്കാനുള്ള അവളുടെ സന്നദ്ധതയിൽ നിന്ന് വ്യക്തമാണ്. ഇത് വേദപുസ്തകത്തിലെ സ്ത്രീകളുടെ ജീവിതത്തിൽ വിശ്വാസത്തിന്റെയും ദൈവിക ഇടപെടലിന്റെയും പങ്കിനെ എടുത്തു കാണിക്കുന്നു, ജീവിതത്തിലെ പ്രയാസങ്ങൾക്കിടയിലും പ്രത്യാശയുടെയും സ്ഥിരോത്സാഹത്തിന്റെയും സന്ദേശം നൽകുന്നു.

**6. റാഹേലിന്റെ മരണവും പാരമ്പര്യവും**

റാഹേലിന്റെ ജീവിതം വളരെ ചെറുതായിരുന്നു. ബെന്യാമിനെ പ്രസവിച്ച ശേഷം, അവൾ പ്രസവത്തോടെ മരിക്കുന്നു, അവളുടെ മരണം വേദപുസ്തക വിവരണത്തിൽ അഗാധമായ ദുഃഖത്താൽ അടയാളപ്പെടുത്തുന്നു. അത് യാക്കോബിന്റെ ജീവിതത്തിലെ ഒരു അധ്യായത്തിന്റെ അവസാനത്തെ പ്രതീകപ്പെടുത്തുന്നു, അവളുടെ വിയോഗത്തിന്റെ വിലാപം തീവ്രമാണ്. യാക്കോബ്, ലേയയെ സ്നേഹിച്ചിരുന്നെങ്കിലും, റാഹേലിന്റെ മരണത്തിൽ ഒരു പ്രത്യേക ദുഃഖം പ്രകടിപ്പിക്കുന്നു, അത് അവളോടുള്ള അവന്റെ സ്നേഹത്തിന്റെ ആഴമായ തെളിവായി നിലകൊള്ളുന്നു. ഉല്പത്തി 35:19–20–ൽ, റാഹേലിനെ ബേത്ലഹേമിന് സമീപം മക്പേല ഗുഹയിൽ അടക്കം ചെയ്തു, യാക്കോബ് അവളുടെ ശവക്കുഴിയിൽ ഒരു തൂൺ സ്ഥാപിച്ചു, അവളുടെ അന്ത്യവിശ്രമസ്ഥലം അടയാളപ്പെടുത്തുന്നു. ഈ പ്രവൃത്തി യാക്കോബ് അവളെ പുലർത്തിയിരുന്ന ഉയർന്ന സ്നേഹത്തെ പ്രതിഫലിപ്പിക്കുകയും അവളുടെ ഓർമ്മ സംരക്ഷിക്കപ്പെടുമെന്ന് ഉറപ്പാക്കുകയും ചെയ്യുന്നു. അവളുടെ മരണത്തിൽ, മാതൃത്വത്തിന്റെ സന്തോഷവും സങ്കടവും പലപ്പോഴും അതിനോടൊപ്പമുള്ള ത്യാഗങ്ങളും വെളിപ്പെടുത്തുന്നു.

അവളുടെ മക്കളായ യോസേഫും ബെന്യാമിനും ഇസ്രായേലിന്റെ പിൽക്കാല ചരിത്രത്തിൽ നിർണായക പങ്കുവഹിക്കുന്നു. അവൾ അഭിമുഖീകരിച്ച വെല്ലുവിളികൾക്കിടയിലും, സ്നേഹത്തിന്റെയും സ്ഥിരോത്സാഹത്തിന്റെയും വിശ്വാസത്തിന്റെയും ഒന്നാണ് അവളുടെ ജീവിതം.റാഹേലിന്റെ ജീവിതത്തിലും ദൈവത്തിന്റെ കരുതൽ പ്രകടമാക്കുന്നു, കാരണം വർഷങ്ങളുടെ കാത്തിരിപ്പിന് ശേഷം അവൻ ആത്യന്തികമായി കുട്ടികളെ നൽകി അവളെ അനുഗ്രഹിക്കുന്നു. പ്രണയത്തിന്റെയും നഷ്ടത്തിന്റെയും പ്രതികൂല സാഹചര്യങ്ങളിലും ദൈവിക ഇടപെടലിനായുള്ള വാഞ്ഛയുടെ മാനുഷിക അനുഭവത്തിലേക്ക് ഒരു നേർക്കാഴ്ച നൽകുന്നതാണ് റാഹേലിന്റെ ജീവിതം.



**കുന്നംകുളം മലങ്കര മെഡിക്കൽ മിഷൻ ആശുപത്രിയിലെ പുതിയ എമർജൻസി മെഡിസിൻ ട്രോമാ & ക്രിട്ടിക്കൽ കെയർ യൂണിറ്റിന്റെ ഉത്ഘാടനം ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു.**

**പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ സ്മരണാർത്ഥം 'മാർത്തോമ്മൻ പൈതൃക സംരക്ഷണം' എന്ന വിഷയത്തെ ആസ്പദമാക്കി നടത്തിയ അഖില മലങ്കര പ്രസംഗ മത്സരത്തിൽ വാകത്താനം വലിയപള്ളി ഇടവകാംഗവും അടൂർ കരുവാറ്റ സെന്റ് മേരീസ് സൺഡേസ്കൂൾ വിദ്യാർത്ഥിനിയുമായ ജ്യാൽസന റോയി ഒന്നാം സ്ഥാനം കരസ്ഥമാക്കി. സൺഡേസ്കൂൾ പ്രസ്ഥാനത്തിന്റെ മികച്ച പ്രഭാഷകയ്ക്കുള്ള കഴിഞ്ഞ വർഷത്തെ വാഗ്മി തിലകം കൂടിയാണ് ജ്യോൽസന.**



വചനതീർത്ഥം

# യൽദോയ്ക്കുശേഷം ഒന്നാം ഞായർ

## (വി. ലൂക്കോ. 2:40–52)

ഫാ. മോൻസി ഫിലിപ്പ്



കർത്താവിന്റെ ജനനത്തിനുശേഷം ആദ്യഞായർ, യേശു തമ്പുരാന്റെ ബാല്യം ദൈവത്തിന്റെ നിയോഗങ്ങൾക്ക് അനുസരിച്ച് ക്രമപ്പെടുത്തുന്നതിന്റെ വെളിപ്പെടുത്തലുകൾ. “പൈതൽ വളർന്നു, ജ്ഞാനം നിറഞ്ഞു, ആത്മാവിൽ ബലപ്പെട്ടുപോന്നു; ദൈവകൃപയും അവന്റെമേൽ ഉണ്ടായിരുന്നു.”

വേദഭാഗം വി. ലൂക്കോ. 2: 40–52

യേശുവിന് 12 വയസ്സുള്ളപ്പോൾ പതിവുപോലെ അമ്മയപ്പന്മാരോടൊപ്പം യെരുശലേമിൽ പെസഹാപ്പെരുന്നാളിന് പോകുന്നു. തിരികെയുള്ള യാത്രയിൽ യേശു സഹയാത്രക്കാരുടെ കൂട്ടത്തിൽ ഉണ്ടായിരിക്കാം എന്ന ചിന്തയിൽ മാതാപിതാക്കന്മാർ യാത്ര ചെയ്യുകയും, യേശുവിനെ കാണാത്തതിൽ മൂന്നു ദിവസം യാത്ര ചെയ്തു തിരികെ ദേവാലയത്തിൽ എത്തുമ്പോൾ ഉപദേഷ്ടാക്കന്മാരുടെ നടുവിൽ ഇരിക്കുന്ന, അവരോട് അവരുടെ ഉപദേശം കേൾക്കുന്ന, അവരോട് ചോദ്യങ്ങൾ ചോദിക്കുന്ന യേശുവിനെ കാണുന്നു. കേട്ടവർക്കും കണ്ടവർക്കും വിസ്മയം. “മകനേ, ഞങ്ങളോടു ഇങ്ങനെ ചെയ്തത് എന്ത്?” എന്ന ദുഃഖം നിറഞ്ഞ ചോദ്യത്തിന് യേശുതമ്പുരാന്റെ മറുപടിയാണ് വേദഭാഗം പ്രതിപാദ്യം.

വേദഭാഗ ചിന്തകൾ

**1. ജ്ഞാനം, ആത്മബലം, ദൈവകൃപ**

വി. ലൂക്കോസ് 2:40

“പൈതൽ വളർന്നു, ജ്ഞാനം നിറഞ്ഞു, ആത്മാവിൽ ബലപ്പെട്ടു പോന്നു; ദൈവകൃപയും അവന്റെമേൽ ഉണ്ടായയിരുന്നു.”

യേശുവിന്റെ വളർച്ചയും അതിന്റെ സവിശേഷതയെക്കുറിച്ചുമാണ് സുവിശേഷകൻ ഈ വാക്യത്തിലൂടെ രേഖപ്പെടുത്തുന്നത്. യേശുതമ്പുരാന്റെ ജീവിതത്തെ രൂപപ്പെടുത്തിയത് മറിയമാണ്. യഹൂദന്മാരുടെ ഇടയിൽ ഒരു ചൊല്ലുണ്ട്.

“ദൈവത്തിനു എല്ലായിടവും ആയിരിക്കാൻ കഴിയില്ല. അതിനാൽ അവൻ അമ്മമാരെ ഉണ്ടാക്കി.”

ഇതുകൊണ്ട് ദൈവം എല്ലായിടത്തും സന്നിഹതനല്ല എന്നർത്ഥത്തിലല്ല, അമ്മമാരുടെ ചുമതല ഉയർത്തിപ്പറയുകയാണ്. മറിയം എന്ന അമ്മയുടെ സ്നേഹം, ജീവിതം, യേശുവിന്റെ സ്വഭാവത്തെ രൂപപ്പെടുത്തി. അതിനാൽ യേശുതമ്പുരാൻ ജ്ഞാനത്തിലും, ആത്മബലത്തിലും, ദൈവകൃപയിലും വളർന്നു. ആധുനിക കാലത്തിലെ അമ്മമാർക്ക് മറിയത്തിന്റെ മാതൃത്വ പരിശീലനം മാതൃകയാണ്. ഒരു കുഞ്ഞിന്റെ വളർച്ചയുടെ പ്രധാന പങ്ക് അമ്മയ്ക്കാണ്. ഒരു കുഞ്ഞ് ഉദരത്തിൽ ആയിരിക്കുമ്പോൾ “അമ്മയെ തിന്നുവളരുന്നു.” അത് എല്ലാ അർത്ഥത്തിലും.

**എ. ജ്ഞാനം**

“യഹോവാഭക്തി ജ്ഞാനത്തിന്റെ ആരംഭമാകുന്നു” (സദൃ. 1:7)

‘ജ്ഞാനം’ എന്നത് കേവലമായ അറിവല്ല. വിവേചന ശേഷിയോടുകൂടിയ തിരിച്ചറിവാണ്. ജ്ഞാനം കരസ്ഥമാക്കി വളരുന്നവർ കർത്താവിന്റെ വഴിവിട്ട് അകന്നുപോകയില്ല. ദൈവവചനത്തിലുള്ള ഭക്തിയും, വി. കൂദാശ അനുഭവവും ജ്ഞാനപൂർവ്വമായ വളർച്ചയിലേക്ക് നടത്തുന്നു. യഥാർത്ഥ ജ്ഞാനം ദൈവീകമാണ്. സംശുദ്ധമായ ആത്മസംശിക്ഷണത്തിലൂടെ കരഗതമാകുന്നതാണ് ആത്മജ്ഞാനം. യേശുതമ്പുരാൻ മതപരമായ കാര്യങ്ങളോടൊപ്പം ലോകത്തിന്റെ മനുഷ്യരുടെ ജീവിത ഗതിവിഗതികളും മനസ്സിലാക്കി വളർന്നു. മാറ്റമില്ലാത്ത ദൈവത്തെ ആത്മാനുഭവത്തിൽ അറിഞ്ഞതിനാൽ യഥാർത്ഥ ജ്ഞാനത്തിൽ വളർന്നു.



**ബി. ആത്മബലം**

മനുഷ്യൻ ശരീരപ്രകാരവും മാനസികമായും മാത്രം വളർന്നാൽ പോരാ. ആത്മാവിൽ ശക്തിപ്പെടണം എന്നു പഠിപ്പിക്കുന്നു. വി. മാമോദീസായിലൂടെ പ്രാപിച്ച പരിശുദ്ധാത്മാവിൽ ബലപ്പെടുവാനും, ലഭിച്ചതിനെ നഷ്ടമാക്കാതെ ജീവിക്കുവാനും ഇടയാകണം. സുഖജീവിതം മാത്രം ജീവിതലക്ഷ്യം എന്ന ധാരണ പരാജയത്തിലേക്ക് നയിക്കുന്നു. ആത്മികമായി ബലപ്പെടാതെയുള്ള ഏതു ജീവിതവും ഫലശൂന്യമായിരിക്കും. യേശുതമ്പുരാൻ ആത്മാവിൽ ബലപ്പെട്ടു തുടർജീവിതത്തിൽ പ്രതിഫലിപ്പിച്ചു.

**സി. ദൈവകൃപ**

‘ദൈവത്തിന്റെ ദാനം’ അത് നാം പ്രാപിക്കണം. നാം എന്തായിരിക്കുന്നുവോ അതു ദൈവകൃപയാലാണെന്നുള്ള തിരിച്ചറിവ് ഇന്നത്തെ മനുഷ്യനു നഷ്ടപ്പെട്ടു.

“ആധുനിക മനുഷ്യാ നിനക്കു ജീവനും ജീവിതവും നൽകിയവനെ ഓർക്കാതെയിരിക്കുന്നത് മൂഢത്തരമാണ്.”

“എന്റെ കൃപ നിനക്കു മതി” എന്ന ശബ്ദം ദിനംപ്രതി ശ്രവിക്കുവാൻ ഇടയാകണം.

യേശുതമ്പുരാൻ പ്രാപിച്ച ജ്ഞാനം, ആത്മബലം, ദൈവകൃപ നമുക്കും ജീവിതത്തിൽ പ്രാപിക്കാം. ക്രിസ്തുവായി വളരാം. ക്രിസ്തുവിനെ സാക്ഷിക്കാം.

**2. ആരാധനയുടെ പതിവ് പിൻതുടരുന്നു.**

വി. ലൂക്കോസ് 2:41–42

“അവന്റെ അമ്മയപ്പന്മാർ ആണ്ടുതോറും പെസഹാപ്പെരുന്നാളിനു യെരുശലേമിലേക്കു പോകും. അവനു പന്ത്രണ്ടു വയസ്സായപ്പോൾ അവർ പതിവുപോലെ

പോയി."

യഹൂദന്മാരുടെ പ്രധാന പെരുന്നാളുകളിൽ ഒന്നാണ് 'പെസഹാ' (പുറ. 23: 14-17, ലേവ്യ 23:4). പതിവു തെറ്റിക്കാതെ യേശുതമ്പുരാനെയും കൂട്ടി മാതാപിതാക്കൾ യെരുശലേം ദേവാലയത്തിൽ പോകുന്നു. 12 വയസ്സായ എല്ലാവരും യഹൂദാ നിയമത്തിന്റെ പഠിതാക്കളും പ്രായപൂർത്തിയായവരുമാണ്. അതുകൊണ്ടാണ് ന്യായപ്രമാണാചരണ ഭാഗമായി പന്ത്രാണ്ടാം വയസ്സിൽ യെരുശലേം ദേവാലയത്തിൽ പോകുന്നതായി പറഞ്ഞിരിക്കുന്നത്. യേശുവിന്റെ കുടുംബം യഹൂദാനിയമങ്ങൾ പാലിച്ചിരുന്നു. ആത്മാർത്ഥതയോടും, വിശ്വാസത്തോടും കൂടിയ ആരാധനാ ജീവിതം . ഇന്ന് ഇത് എത്രമാത്രമെന്ന് ചിന്തിക്കേണ്ടത് അനിവാര്യം. ആരാധനാ ജീവിതം സമയബന്ധിതമായി തീരുന്നു. വി. കൂദാശകളുടെ സംബന്ധം, അതിലുള്ള വിശ്വാസം, ഒക്കെ കുറഞ്ഞുപോകുമ്പോൾ 'പതിവുപോലെ' എന്നുള്ളത് ഓർമ്മപ്പെടുത്തലാണ്. അതിന് ചില ചിട്ടകൾ ഉണ്ട് എന്ന ഓർമ്മപ്പെടുത്തൽ. ആരാധനാജീവിതത്തിൽ ഒരു 'തൂയോബോ' ഇന്ന് അനിവാര്യമല്ലേ?

"പഴയതലമുറയ്ക്ക് തല ഇല്ല മുറ ഉണ്ട്.
പുതിയ തലമുറയ്ക്ക് തല ഉണ്ട് മുറ ഇല്ല."

- കുഞ്ഞുണ്ണി മാഷ്

**3. നഷ്ടപ്പെടൽ അന്വേഷണം, കണ്ടെത്തൽ**

വി. ലൂക്കോസ് 2: 43-51

യെരുശലേം ദേവാലയത്തിൽ പെരുന്നാൾ കഴിഞ്ഞുള്ള മടക്കയാത്രയിൽ യേശുതമ്പുരാനെ സഹയാത്രക്കാരുടെ കൂട്ടത്തിൽ കാണാതെ വരുമ്പോൾ നഷ്ടപ്പെടലിന്റെ ദുഃഖം മൂന്നുദിവസത്തെ അന്വേഷണയാത്ര, കണ്ടെത്തുമ്പോൾ ഉള്ള മറുപടി.

ആഘോഷങ്ങളിൽ ആണ് വിലയേറിയ പലതും നഷ്ടമാകുന്നത്. ഒരു യഹൂദൻ ദൈവാലയത്തിൽ നിർബന്ധമായും വരണമെന്ന് അനുശാസിക്കുന്ന പെരുന്നാൾ ആണ് പെസഹാ. യേശുതമ്പുരാനെയും കൂട്ടി മാതാപിതാക്കൾ യെരുശലേം ദേവാലയത്തിൽ എത്തി, മടക്കയാത്രയിൽ അവിടെവെച്ച് പൈതലിനെ കാണാതെ ആകുന്നു.

ക്രിസ്തു ഇല്ലാത്ത ആഘോഷങ്ങൾ വെറും പ്രഹസനം മാത്രമായിത്തീരും. ആഘോഷങ്ങളിൽ നാം ചിലത് ഓർക്കണം. ക്രിസ്തുവിനെ നമുക്ക് നഷ്ടമാകുന്നത് ആഘോഷങ്ങൾക്കും, ആഹ്ലാദങ്ങൾക്കും മതിയായ പ്രാധാന്യം നൽകുന്നതിനാൽ ആകുന്നു. നഷ്ടപ്പെട്ടത് തിരികെ ലഭിക്കുക എന്നത് ദുഷ്കരമാണ്.

"ബന്ധങ്ങളുടെ വില അറിയുന്നത് നഷ്ടപ്പെടലുകളിലാണ്."

ക്രിസ്തു നമ്മുടെ വ്യക്തിജീവിതങ്ങളിൽ നഷ്ടപ്പെട്ടിട്ടുണ്ടോ?

നഷ്ടപ്പെട്ടു എന്ന് അറിഞ്ഞാൽ ഉടൻതന്നെ അന്വേഷണം ആരംഭിക്കണം. എവിടെ അന്വേഷിക്കണം എന്നത് വളരെ പ്രധാനമാണ്. തിരികെ കിട്ടുവോളം അന്വേഷിക്കണം, യേശുവിനെ കാണാതെ വന്നപ്പോൾ മാതാപിതാക്കൾ സഹയാത്രികരിൽ അന്വേഷിച്ചു, തിരികെ ദേവാലയത്തിൽ എത്തി കണ്ടെത്തി, അതിന് മൂന്ന് ദിവസം യാത്ര ചെയ്യേണ്ടിവന്നു. ഇത് ഒരു പാഠമാണ്. "അവിടെയും ഇവിടെയും അന്വേഷിച്ചാൽ പറ്റില്ല, പെട്ടെന്നും ലഭിക്കില്ല എന്നും." ഒരു പ്രയത്നം ആവശ്യമാണ്. ചിലപ്പോൾ അന്വേഷണം നീളും, കണ്ടുകിട്ടുവാൻ സമയം എടുക്കും എന്നത്, യേശുവിനോടുള്ള ബന്ധം സ്ഥാപിക്കാൻ മാതാപിതാക്കൾ പുറപ്പെട്ട സ്ഥാനത്തേക്ക് കുതിച്ചുപോയതുപോലെ യേശുവുമായി ബന്ധം നഷ്ടപ്പെട്ടവർ അവനെ കണ്ടെത്താൻ താനുമായി ബന്ധം അറ്റുപോയ സ്ഥാനത്തേക്ക് തിരികെ ചെല്ലണം.

"നീ യേശുവിനോടു കൂടെയും നിന്റെ ഹൃദയത്തിൽ യേശുവായും ജീവിക്കാനുള്ള ആഹ്വാനം ഇവിടെ".

എന്നെ തിരഞ്ഞത് എന്തിന്? എന്റെ പിതാവിനുള്ളതിൽ ഞാൻ ഇരിക്കേണ്ടത് എന്നു നിങ്ങൾ അറിയുന്നില്ലല്ലോ.

തങ്ങൾ ആഗ്രഹിക്കുന്ന ഇടങ്ങളിൽ മക്കളെ എത്തിക്കുവാൻ പരിശ്രമിക്കുന്ന എല്ലാ മാതാപിതാക്കൾക്കും ഇതൊരു സന്ദേശം. ദൈവാനുഭവത്തിലൂടെ തങ്ങളുടെ സ്വത്വം തിരിച്ചറിയുന്നതിനും ജീവിതദർശനം രൂപീകരിക്കുന്നതിനും തലമുറകളെ നാം പ്രാപ്തരാക്കുക.

"കാണാതെ പോയി. കണ്ടെത്തുന്ന കുഞ്ഞാടും നഷ്ടപ്പെട്ടുപോയി തിരികെ ലഭിക്കുന്ന മകനും ബന്ധങ്ങളുടെ ആഴം വെളിപ്പെടുത്തി സന്തോഷം നൽകുന്നു." നമുക്കും ലഭിക്കട്ടെ.



**മാർത്തോമൻ പള്ളി മുളന്തുരുത്തി ജൂബിലി പെരുന്നാളിന് ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ മുഖ്യ കാർമികത്വം വഹിച്ചു.**

◆ സമാധാനത്തിന്റെ മനുഷ്യർ ചുരുക്കവും കലഹത്തിന്റെ പുത്രന്മാർ വളരേയും ആകുന്നു. അത് ഒടുക്കകാലമാകകൊണ്ടായിരിക്കാം.

◆ നാം ചെയ്യുന്നതു ദൈവത്തെക്കുറിച്ചു എന്നിരുന്നാൽ മതി. അപ്പോൾ നമുക്കു തന്നിൽനിന്നു പ്രതിപകരം കിട്ടും.

**- പ. പരുമല തിരുമേനി**



**കാതോലിക്കേറ്റ് & എം ഡി സ്കൂൾസിന്റെ കീഴിൽ പ്രവർത്തിക്കുന്ന വെണ്ണിക്കുളം സെന്റ് ബഹനാൻസ് ഹയർ സെക്കന്ററി സ്കൂളിൽ പുതുതായി നിർമിക്കുന്ന ബ്ലോക്കിന്റെ ശിലാസ്ഥാപനകർമ്മം സ്കൂൾ മാനേജർ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ നിർവഹിച്ചു. ലോഗോ പ്രകാശനം സഭ അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ നിർവഹിച്ചു.**



**Malankara Sabha Delhi Diocese Metropolitan Dr. Youhanon Mar Demetrios was invited to the Christmas celebration hosted by the Catholic Bishops Conference of India.**



## SUNDAY AFTER THE NATIVITY OF OUR LORD

## (St. Luke 2:40-52)

# The Holy Family's Flight to Egypt

## Dn. Aaron Joshua John

The Holy Family's journey to Egypt, a journey of faith, obedience, and trust in God's protection. This comes shortly after the birth of Jesus, a time when divine intervention and the guidance of the Holy Spirit are paramount as they flee to Egypt to escape King Herod's wrath. This passage opens a window into the early experiences of the Christ Child and the life of the Holy Family, offering us insights into themes of God's deliverance, the faith of our spiritual ancestors, and the significance of family in God's redemptive plan.

**1. Faith Amidst Uncertainty: God's Covenant and Deliverance**

Our Lord's journey to Egypt recalls the experiences of the patriarchs who left their homes in obedience to God's call, as seen in Genesis 21 and 24. In Genesis 21:8-13, we see God's promise to Abraham to make a great nation from his lineage, even when circumstances seem uncertain. Later, in Genesis 24:2-7, Abraham sends his servant to find a bride for his son Isaac, trusting God's covenant for his descendants. These early journeys of faith remind us that following God often involves stepping into the unknown, relying entirely on His word and promises. The Holy Family's departure to Egypt also reminds us of the Israelites' original journey to Egypt in Genesis, when Joseph's family moved to escape famine. Centuries later, Egypt symbolizes both refuge and exile, as God brings His people in and out of this land according to His plan. In this Gospel moment, we see the Christ Child reversing the journey: God leads His Son, the new Israel, into Egypt to fulfil prophecy and then brings Him out of Egypt as a symbol of liberation, paving the way for the ultimate deliverance from sin.

The flight to Egypt is thus a testimony to God's covenantal faithfulness. It calls us to consider our own lives: How do we respond to uncertainty? Do we see our own trials as opportunities to deepen our faith in God's promise? Like the Holy Family, we too are called to seek refuge and rest in God alone, trusting that He guides our steps, even in times of fear and turmoil.

**2. The Promise of Renewal and the Role of Family in Salvation**

The prophet Zechariah, in Zechariah 8:3-8, prophesied a time when God would dwell with His people in Jerusalem, filling it with peace, truth, and joy. The return of the Christ Child from Egypt marks a step toward the fulfilment of this prophecy, signifying God's presence dwelling among His people once more. This journey represents not just physical safety but spiritual restoration, as God's Son returns to the Promised Land, fulfilling the promises of the prophets.

In the book of Judges, we see how God raised Samson, who was consecrated from birth, set apart for God's purposes in Judges 13:24-14:4. Similarly, Jesus was consecrated for a divine purpose, yet His mission was to redeem all of humanity. Samson's story reminds us of God's special calling for each family and how parents are stewards of the divine mission given to their children. St. Joseph and the Theotokos exemplify this stewardship through their obedience and dedication to nurturing Jesus according to God's will.



The Holy Family's obedience and dedication invites us to reflect on the sanctity of family life. In the Gospel, we read that "Jesus grew in wisdom and stature, and in favour with God and man" (Luke 2:52). The family becomes a place where faith, love, and divine wisdom are nurtured and passed down. As Orthodox Christians, we are called to make our families places where God's love and truth are honoured, echoing the sanctity of the Holy Family's journey. Families are the seedbed of faith, hope, and love, shaping not only individual souls but also preparing the next generation for God's kingdom.

The Holy Family's flight to Egypt reveals both the vulnerability and the strength that come from relying entirely on God. Their journey reflects the story of God's people throughout the ages, who, like Abraham, Isaac, and Samson, were called to trust in God's guidance even in times of peril. It reminds us that God's promises never fail, even when we cannot see the way ahead. ❑



മലങ്കരസഭാ ഭരണഘടനയുടെ നവതി ആഘോഷങ്ങളുടെ ഭാഗമായി മാർ ഏലിയാ കത്തീഡ്രലിൽ മുൻപിൽ നിർമ്മിക്കുന്ന നവതി സ്മാരക കവാടത്തിന്റെ ശിലാസ്ഥാപനകർമ്മത്തിന് പരിശുദ്ധ ബസ്സേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ മുഖ്യകാർമ്മികത്വം വഹിച്ചു.



കൊടുങ്ങല്ലൂരിൽ മലങ്കരസഭാ മുൻ അൽമായ ട്രസ്റ്റിയായിരുന്ന എം. ജി. ജോർജ് മുത്തൂറ്റിന്റെ വകയായി ഉണ്ടായിരുന്ന സ്ഥലത്തിന്റെ പ്രമാണം മാർത്തോമൻ ഹെറിറ്റേജ് മ്യൂസിയം നിർമ്മിക്കുന്നതിനായി മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്ക് ജോർജ്ജ് തോമസ് മുത്തൂറ്റ് കൈമാറുന്നു.



മെഴുവേലി ഹോളി ഇന്നസെന്റ് പള്ളിയുടെ ഹോളി ഇന്നസെന്റ്സ് അവാർഡ് ജീവകാരുണ്യ പ്രവർത്തകനായ നവജീവൻ ട്രസ്റ്റ് ചെയർമാൻ പി. യു. തോമസിന് നൽകി ആദരിക്കുന്നു



ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് തിരുമേനിയ്ക്ക് വെസ്റ്റ് ബംഗാൾ ഗവർണർ ഡോ. ആനന്ദ് ബോസ് അദ്ദേഹത്തിന്റെ വസതിയിൽ സ്വീകരണം നൽകി.

## വിദ്യാർത്ഥിപ്രസ്ഥാനം വാർഷിക സമ്മേളനം

പരുമല: മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ വാർഷിക സമ്മേളനം 26 മുതൽ 29 വരെ പരുമലയിൽ നടക്കും. പരിശുദ്ധ കാതോലിക്കാ ബാവാ സമ്മേളനം ഉദ്ഘാടനം ചെയ്യും. എംജിഒസിഎസ്എം പ്രസിഡന്റ് ഡോ. ഏബ്രഹാം മാർ സെറാഫിം അധ്യക്ഷത വഹിക്കും. 'ഗ്രോയിങ് ഇൻ ക്രൈസ്റ്റ്, വോക്കിങ് ഇൻ ഡിസൈപ്പിൾഷിപ്പ് ' എന്ന ചിന്താവിഷയമാണു സമ്മേളനം ചർച്ച ചെയ്യുക.

## ഏക മനസ്സിലും ഏക അഭിപ്രായത്തിലും

"നമ്മുടെ മക്കളെ, നിങ്ങൾ ബുദ്ധിയും സാമർത്ഥ്യവും നല്ല കാര്യങ്ങളിൽ താല്പര്യവും ഉള്ളവരാണ്. എന്നാൽ ഒരു കുറവുണ്ട് എന്നു നാം ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. ഇതേപ്പറ്റി നാം മുമ്പിനാലേ നിങ്ങൾക്ക് എഴുതിയിട്ടുള്ളതാണ്. സുറിയാനിക്കാർ അസൂയാലുക്കളും തമ്മിൽ തമ്മിൽ ദ്വേഷിക്കുന്നവരും തങ്ങളുടെ തലവന്മാരെ അനുസരിക്കാത്തവരുമാണെന്ന് ബാർ എബ്രായ പറഞ്ഞിട്ടുണ്ട്. ഈ സ്വഭാവത്തിന്റെ അംശങ്ങൾ ഇപ്പോഴും നമ്മുടെയിടയിൽനിന്നും തീർത്തുമാഞ്ഞുപോയിട്ടില്ല. അതുകൊണ്ടാണ് നമുക്ക് ശരിയായ മേൽഗതി ഉണ്ടാകാത്തത്. ഈ കുറവു തീർത്തും പരിഹരിക്കപ്പെടണം. നിങ്ങൾ നല്ല അനുസരണവും അച്ചടക്കവും പാലിക്കണമെന്ന് നിങ്ങളെ നാം ഓർമ്മിപ്പിക്കുന്നു. വ്യക്തിപരമായ ഇഷ്ടങ്ങളും താല്പര്യങ്ങളും സാധിക്കണം എന്നു വിചാരിക്കാതെ ദൈവേഷ്ടം നടക്കണം എന്നായിരിക്കണം എല്ലായ്പ്പോഴും നിങ്ങളുടെ ഉദ്ദേശ്യം. ഈ നിഷ്ഠ പാലിക്കുമെങ്കിൽ നമ്മുടെ ഇടയിൽ അങ്ങിങ്ങായി കാണപ്പെടുന്ന എല്ലാ അസുഖങ്ങളും അസ്വാസ്ഥ്യങ്ങളും ഇല്ലാതായിക്കൊള്ളും. നമ്മുടെ കർത്താവ് കുരിശിലെ മരണത്തോളം അനുസരണയുള്ളവനായിരുന്നു എന്ന് വി. ഏവൻഗേലിയോനിൽ നാം വായിക്കുന്നു. 'ഞാൻ എന്റെ ഇഷ്ടമല്ല എന്നെ അയച്ചവന്റെ ഇഷ്ടം ചെയ്‌വാനത്രേ സ്വർഗ്ഗത്തിൽ നിന്നിറങ്ങിവന്നത്' എന്നു നമ്മുടെ കർത്താവു കല്പിച്ചിട്ടുണ്ടല്ലോ. 'നിന്റെ ഇഷ്ടം സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലും ചെയ്യപ്പെടേണമെ' എന്നു പ്രാർത്ഥിപ്പാനാണ് താൻ നമ്മെ പഠിപ്പിച്ചിരിക്കുന്നതും. ഗത്സീമോനിൽ അതിവേദന അനുഭവിച്ചപ്പോഴും 'പിതാവേ, എന്റെ ഇഷ്ടമല്ല നിന്റെ ഇഷ്ടം നടക്കട്ടെ' എന്നു കർത്താവ് തന്നെത്താൻ ഭരമേല്പിച്ചുകൊടുക്കുകയാണു ചെയ്തത്. പ്രിയരെ, ഇതാണു താൻ നമുക്കു വെച്ചേച്ചു പോയിരിക്കുന്ന മാതൃക. ഈ മാതൃക നാം പിൻതുടർന്നാൽ നമ്മുടെ ഇടയിലുള്ള എല്ലാ ഛിദ്രവാസനകളും അവസാനിക്കും. ക്രിസ്തീയ ഐക്യം നമ്മെ ഭരിക്കുകയും ചെയ്യും. 'സഹോദരന്മാരെ നിങ്ങളെല്ലാവരും ഒന്നു തന്നെ സംസാരിക്കുകയും നിങ്ങളുടെ ഇടയിൽ ഭിന്നത ഭവിക്കാതെ ഏക മനസ്സിലും ഏക അഭിപ്രായത്തിലും യോജിച്ചിരിക്കുകയും വേണം' എന്നു നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ നാമം ചൊല്ലി വി. പൗലൂസ് അപ്പോസ്തോലൻ കോരിന്ത്യരോടു പറഞ്ഞിട്ടുള്ള അതേ വാക്കുകളാൽതന്നെ നാമും നിങ്ങളെ ഉത്ബോധിപ്പിക്കുന്നു."

**– പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവാ**

(അന്ത്യ കല്പനയിൽ നിന്നും)